# ശബ്ദവിഭാഗപ്പട്ടിക.

- വാചകം
  - ൧. നാമം
    - ൧) ദ്രവ്യനാമം
      - a) സംജ്ഞാനാമം
      - b) സാമാന്യനാമം
      - c) സർവ്വനാമം
      - d) മേയനാമം
    - ൨) ഗുണനാമം
    - ൩) ക്രിയാനാമം
  - ൨. ക്രിയ
    - ൧) സകർമ്മകം, അകർമ്മകം
    - ൨) കേവലം, പ്രയോജകം
    - ൩) കാരിതം, അകാരിതം
    - ൪) കരോതി, കർത്തൃമുറവിന, പരവിന
  - ൩. ഭേദകം
    - ൧) നാമവിശേഷണം
      - ൧. ശുദ്ധം
      - ൨. സാർവ്വനാമികം
      - ൩. സാംഖ്യം
      - ൪. വിഭാവകം
      - ൫. പാരിമാണികം
      - ൬. നാമാംഗജം
      - ൭. ക്രിയാംഗജം
    - ൨) ക്രിയാവിശേഷണം
    - ൩) ഭേദകവിശേഷണം
- ദ്യോതകം
  - ൧. നിപാതം
    - ൧) ഗതി
    - ൨) ഘടകം
    - ൩) വ്യാക്ഷേപകം
  - ൨. അവ്യയം
    - ൪) കേവലം



# പരിഭാഷ.

10. എല്ലാ ശാസ്ത്രങ്ങൾക്കും ചില സങ്കേതങ്ങൾ ഉണ്ടു്; അവയെ അതാതു ശാസ്ത്രത്തിന്റെ പരിഭാഷ എന്നു പറയുന്നു. വ്യാകരണത്തിൽ അറിഞ്ഞിരിക്കേണ്ടുന്ന ചില പരിഭാഷകളെ ഇവിടെ വിവരിക്കാം. ഹരിയെ, ഹരിയാൽ, ഹരിയോടു, ഹരിയുടെ എന്നു് ഒരു പദത്തിനു തന്നെ പല രൂപങ്ങളും ഭാഷയിൽ കാണുന്നുണ്ടു്. ഈ രൂപങ്ങളിലൊക്കെയും തുല്യമായ 'ഹരി' എ

ന്ന അംശത്തെ *പ്രകൃതി* എന്നും, ഏ, ആൽ, ഓട്, ഉടെ എന്ന് ഒടുവിൽ ചേൎന്ന അക്ഷരങ്ങളെ *പ്രത്യയം* എന്നും വൈയാകരണന്മാർ പറയുന്നു. ഇങ്ങനെ പ്രകൃതികളിൽ പ്രത്യയം ചേൎന്നാണു ശബ്ദങ്ങൾക്കു രൂപഭേദമുണ്ടാകുന്നതു്. പ്രത്യയം ചേൎക്കുമ്പോൾ ചില പ്രകൃതികളിൽ ചില വിശേഷവിധികൾ കൂടി ചെയ്യേണ്ടതായി കാണും. എങ്ങനെയെന്നാൽ — 'ഹരി' എന്നതിനു 'ഹരിയുടെ' എന്നു രൂപം വന്ന സ്ഥാനത്തു രാമശബ്ദത്തിനു രാമന്റെ എന്നാകുന്നു. അതിനാൽ 'ഉടെ' എന്ന പ്രത്യയം രാമശബ്ദത്തിൽ ചേൎക്കുമ്പോൾ (ന്റെ) എന്നു ഉകാരം കൂടാത്ത വിധത്തിൽ വേണമെന്നു വരുന്നു. ഈ മാതിരിയിൽ, പ്രത്യയം ചേൎക്കുമ്പോൾ ചെയ്യേണ്ടുന്ന വിശേഷവിധികൾക്കു *പ്രക്രിയ* എന്നു പേർ. പ്രക്രിയ, (൧) ലോപം (൨) ആദേശം (൩) ആഗമം (൪) ദ്വിത്വം എന്നു നാലു വിധം വരാം.

ഒരു വൎണ്ണം നശിച്ചുപോകുന്നതു ലോപം.
ഉദാ:— രാമൻ + ഉടെ = രാമൻ ടെ (= രാമന്റെ)
ഒന്നിനു പകരം മറ്റൊന്നു വരുന്നതു് ആദേശം.
ഉദാ:— കളി + തു = കളിച്ചു.
വിശേഷാൽ ഒരു വൎണ്ണം വന്നുചേരുന്നതു ആഗമം.
ഉദാ:— കളി + ഉന്നു = കളിക്കുന്നു.
ഒരു വൎണ്ണം ഇരട്ടിക്കുന്നതു ദ്വിത്വം.
ഉദാ:— ആള് + ഇൽ = ആള്ളിൽ.

ഈ ആഗമാദേശാദികളെ *വ്യാകരണകാൎയ്യങ്ങൾ* എന്നും പറയാറുണ്ടു്.

വ്യാകരണകാൎയ്യമെല്ലാം ചെയ്യേണ്ടതു് (൧) നിത്യം, (൨) വികല്പം, (൩) വിഭാഷ, (൪) ബാഹുലം എന്നു നാലു വിധത്തിലാകുന്നു.

(൧) എല്ലാ ഉദാഹരണങ്ങളിലും എപ്പോഴും ചെയ്യേണ്ടുന്നതു് *നിത്യം*.

ഉദാ:— കളി + ഉന്നു = കളിക്കുന്നു.
കേൾ + ഉന്നു = കേൾക്കുന്നു.
ഏൽ + ഉന്നു = ഏൽക്കുന്നു.
} ഇവിടെയെല്ലാം ആഗമം നിത്യം

(൨) ഒരു ഉദാഹരണത്തിൽ തന്നെ ചെയ്യുകയും ചെയ്യാതെയും ഇരിക്കാവുന്നതു *വികല്പം*.

ഉദാ:— രാമൻ ഉ = രാമനു്
രാമന്നു
} ഇതിൽ ദ്വിത്വത്തിനു വികല്പം.

(൩) ഏതാനും ഉദാഹരണങ്ങളിൽ ചെയ്തിട്ടും ഏതാനും ഉദാഹരണങ്ങളിൽ ചെയ്യാതെയും ഇരിക്കുന്നതു *വിഭാഷ*.

ഉദാ—മലർ പൊടി = മലർപ്പൊടി } ഇവിടെ സമാസത്തിൽ ദ്വിത്വത്തിനു
അവർ ശരൻ = അവർശരൻ } വിഭാഷ.

(൪) ഒരു വ്യവസ്ഥയും കൂടാതെ ചിലേടത്തു മാത്രം ചെയ്യേണ്ടുന്നതു *ബഹുലം*. ഇതിന്റെ സ്വഭാവം ഒരുദാഹരണം കൊണ്ടു സ്പഷ്ടമാകുന്നതല്ല. വിഭാഷയ്ക്കും ബഹുലത്തിനും തമ്മിലുള്ള ഭേദം സ്വല്പ പരിചയംകൊണ്ടേ സിദ്ധിക്കൂ.

---

# സന്ധിപ്രകരണം

---

സന്ധി എന്നാൽ കൂടിച്ചേരുക എന്നർത്ഥം. രണ്ടു വർണ്ണങ്ങൾ തങ്ങളിൽ ചേരുമ്പോൾ അതിലൊന്നിനോ രണ്ടിനുമോ ഉണ്ടാകുന്ന മാറ്റങ്ങളെ ആണു വ്യാകരണത്തിൽ സന്ധി എന്നു പറയുന്നതു്. മാറ്റങ്ങൾ അടുത്തു മുൻ വിവരിച്ച ലോപം, ആദേശം, ആഗമം, ദ്വിത്വം ഇതുകൾ തന്നെ ആകുന്നു. സന്ധിയെ സംബന്ധിച്ചു വരുന്ന ഈ ഭേദഗതികൾ സന്ധികാര്യങ്ങളാകുന്നു. സന്ധികാര്യം എന്ന അർത്ഥത്തിലാണു സന്ധി എന്ന പദം പ്രായേണ ഉപയോഗിക്കുന്നതു്.

സന്ധിക്കു് പല മാതിരി വിഭാഗങ്ങൾ ചെയ്യാം. (൧) പ്രകൃതിയിൽ പ്രത്യയം ചേർക്കുമ്പോൾ ചെയ്യേണ്ടുന്ന ഭേദഗതികൾ പദമധ്യസന്ധി; രണ്ടു പദങ്ങൾ തങ്ങളിൽ ചേരുമ്പോൾ ഉള്ളവ പദാന്തസന്ധി; മധ്യത്തിലും അന്തത്തിലും ഒന്നുപോലെ വരുന്നവ ഉഭയസന്ധി. (൨) സ്വരങ്ങൾ തങ്ങളിൽ ചേരുമ്പോൾ ഉള്ളതു് സ്വരസന്ധി; സ്വരം വ്യഞ്ജനത്തോടു ചേരുമ്പോൾ ഉള്ളതു് സ്വരവ്യഞ്ജനസന്ധി; വ്യഞ്ജനം സ്വരത്തോടു ചേരുമ്പോൾ ഉള്ളതു് വ്യഞ്ജനസ്വരസന്ധി; വ്യഞ്ജനങ്ങൾ തങ്ങളിൽ ചേരുമ്പോൾ ഉള്ളതു വ്യഞ്ജനസന്ധി. (൩) വർണ്ണങ്ങൾ ചേരുമ്പോൾ ഉണ്ടാകുന്ന മാറ്റങ്ങൾ പ്രമാണിച്ചു ലോപസന്ധി, ആദേശസന്ധി, ആഗമസന്ധി, ദ്വിത്വസന്ധി എന്നു നാലു വക വിഭാഗവും ആവാം. ഈ ഒടുവിൽ പറഞ്ഞ വിഭാഗത്തെ ആസ്പദമാക്കിയാണു് ഇവിടെ സന്ധികളെ വിവരിച്ചിരിക്കുന്നതു്.

# ൫ ലോപസന്ധി

41. ഒരു സ്വരം പിൻപിൽ വന്നാൽ താഴെ പറയുന്നവ എല്ലാം ലോപിക്കും.

(I) സംവൃത ഉകാരം.

ഉദാ— തണുപ്പ് + ഉണ്ട് = തണുപ്പുണ്ട്
കാറ്റ് + അടിക്കുന്നു = കാറ്റടിക്കുന്നു.
} ആദ്യപദത്തിലെ സംവൃത ഉകാരം ലോപിക്കുന്നു.

(II) മുറ്റുവിനയുടെ ഒടുവിലുള്ള അകാരവും ഉകാരവും.

ഉദാ— കണ്ടു + ഇല്ല = കണ്ടില്ല.
പോകുന്നു + ഇതാ = പോകുന്നിതാ.
ഇല്ല + എന്നും = ഇല്ലെന്നും.
വേണ്ട + എന്നും = വേണ്ടെന്നും.
} മുറ്റുവിനകളുടെ ആദ്യപദങ്ങളിലെ ഉകാരവും അകാരവും ലോപിച്ചുപോകുന്നു.

(A) * പരമായുള്ളൊരു ദ്യോതകശബ്ദമാണെങ്കിൽ വികല്പേനയേ ലോപിക്കൂ.

ഉദാ— ചെയ്തു + എങ്കിൽ = { ചെയ്തുവെങ്കിൽ / ചെയ്തെങ്കിൽ
കേട്ടു + എന്നു = { കേട്ടുവെന്നു / കേട്ടെന്നു
കേട്ടു + ഓ = { കേട്ടുവോ / കേട്ടോ

(III) ഒരു പ്രത്യയത്തിന്റെ ഒടുവിലുള്ള എകാരം വികല്പേന. ഏതാവിട്ട്—

അനുജ്ഞായകപ്രത്യയമായ 'അട്ടെ'
മറവിനയെച്ചമായ 'ആതെ'
സംബന്ധികാപ്രത്യയമായ 'ഉടെ'
ഗതിയായ 'ഊടെ'

ഉദാ പോകട്ടെ + അവൻ = { പോകട്ടവൻ / പോകട്ടെയവൻ
വരാതെ + ഇരിക്കുന്നു = { വരാതിരിക്കുന്നു / വരാതെയിരിക്കുന്നു
ശാമിയുടെ + അച്ഛൻ = { ശാമിയുടച്ഛൻ / ശാമിയുടെയച്ഛൻ
വാതിലൂടെ + ഇറങ്ങുന്നു = { വാതിലിലൂടിറങ്ങുന്നു. / വാതിലിലൂടെയിറങ്ങുന്നു

* പിൻപിൽ വരുന്നത്.

(IV) പേരെച്ചത്തിന്റെ അകാരം (ബാഹുലമായിട്ട്)

ഉദാ—പോയ + അതു = പോയതു
കഴിഞ്ഞ + ആണ്ടു = കഴിഞ്ഞാണ്ടു; കഴിഞ്ഞയാണ്ടു
വന്ന + അവർ = വന്നവർ

ബാഹുലമാകയാൽ രണ്ടാം ഉദാഹരണത്തിൽ ലോപമില്ല.

---

## ൨. ആദേശസന്ധി

---

43 (I) ത വർഗ്ഗം ച വർഗ്ഗത്തോടു ചേർന്നാൽ (a) ച വർഗ്ഗംതന്നെയും, ട വർഗ്ഗത്തോടു ചേർന്നാൽ (b) ട വർഗ്ഗംതന്നെയും ആയി മാറും.

ഉദാ—തൻ + ചരിതം = തഞ്ചരിതം [ൻ, ഞ് ആയി]
എൻ + നു = എണ്ണു. [ന, ണ ആയി]
വിൺ + തലം = വിണ്ടലം. [ത, ട ആയി]
തൺ + താർ = തണ്ടാർ. [ത, ട ആയി]
വരണ്ട് + തു = വരണ്ടു (വരട്ടു) [തു, ടു ആയി]

ആദേശം ചെയ്യുന്നതെല്ലാം പൊരുത്തമുള്ളതാക്കി വേണ്ടതാകുന്നു. ഖരത്തിനു ഖരം, അനുനാസികത്തിന് അനുനാസികം, ഇത്യാദി പൊരുത്തം കാണ്ക.

(II) ലളങ്ങൾക്കു പ്രത്യയതകാരത്തിനു മുമ്പു (a) ഖരം (b) അനുനാസികത്തിനു മുമ്പു അനുനാസികവും ആദേശം.

ലകാരത്തിനു പൊരുത്തപ്രകാരം വരേണ്ടുന്ന ഖരം തകാരം; അനുനാസികം നകാരം. ളകാരത്തിനു ഖരം ടകാരം; അനുനാസികം ണകാരം.

ഉദാ—അകല് + ന്നു = അകന്നു
വില് + തു = വിറ്റു (വിറ്റു) } [ല്, ത് ആയി]

വേൾ + തു = വേട്ടു
കേൾ + തു = കേട്ടു } [ള്, ട് ആയി]

ഒല് + നൽ = ഒന്നൽ
നെല് + മണി = നെന്മണി } [ല്, ന് ആയി]

ഉള് + മ = ഉണ്മ
വെള് + മ = വെണ്മ } [ള്, ണ് ആയി]

തൊള് + നൂറു = തൊൺനൂറു = [I (b) പ്രകാരം പിന്നീട് ന = ണ].
തൊണ്ണൂറു.

(III) 'കൾ'—പ്രത്യയത്തിനും കായ് എന്ന ശബ്ദത്തിനും മുമ്പു നകാരത്തിനു ങകാരം.

| | | | |
|---|---|---|---|
| ഉദാ:— | കാ | — | കായ്* |
| | ജ്യാ | — | ജ്യാവ് |
| | നാ | — | നാവ്, നായ് |
| | തീ | — | തീയ് |
| | പൂ | — | പൂവ് |
| | ഗോ | — | ഗോവ് |
| | കൈ | — | കൈയ് |

(III) ഇരട്ടിച്ച പ്രത്യയകകാരത്തിനുമുമ്പ് താലവ്യസ്വരത്തിന് യകാരം.

| | | | | |
|---|---|---|---|---|
| ഉദാ:— | തല | + ക്കൽ | = തലയ്ക്കൽ | |
| | തല | + ക്ക് | = തലയ്ക്ക് | |
| | വല | + ക്കുന്നു | = വലയ്ക്കുന്നു | |
| | ഹരി | + ക്ക് | = ഹരിയ്ക്ക് | |
| പ്രത്യു | ചാടി | + കടന്നു | = ചാടിക്കടന്നു | } ഇവകളിൽ പ്രത്യയ |
| | തടി | + ക്കഷണം | = തടിക്കഷണം | } കകാരം അല്ല |
| | തടി | + കൾ | = തടികൾ. കകാരം ഇരട്ടിച്ചിട്ടില്ല | |

(IV) ശബ്ദാന്തത്തിലുള്ള വ്യഞ്ജനത്തിൽ സംവൃതം ചേരും; ആ അന്ത്യവ്യഞ്ജനം വികല്പമായിരട്ടിക്കയും ചെയ്യും.

| | | |
|---|---|---|
| ഉദാ:— | വയസ് | = വയസ്സ് |
| | കാത് | = കാത്ത് |
| | വാക് | = വാക്ക് |
| | ഉലക് | = ഉലക്ക |

പ്രത്യു—(ശബ്ദാന്തത്തിലല്ലായ്കയാൽ) ലക്ഷ്മി ലക്‌ഷ്മി എന്നില്ല

(A) ശബ്ദാന്തത്തിലെ വ്യഞ്ജനം ചില്ലുകളിലൊന്നാണെങ്കിൽ (സംവൃതം) വികല്പേനയേ വരൂ.

| | | |
|---|---|---|
| ഉദാ:— | കൺ | = കൺ, കണ്ണ് |
| | തേൻ | = തേൻ, തേന് |
| | നീർ | = നീർ, നീര് |
| | പാൽ | = പാൽ, പാല് |
| | തോൾ | = തോൾ, തോള് |
| | കീൾ | = കീൾ, കീഴ് |

---

## ദ്വിത്വസന്ധി

44. (1) സമാസത്തിൽ ഉത്തരപദത്തിന്റെ ആദിവർണ്ണമായ ദൃഢം ഇരട്ടിക്കും.

---

* 'കായ്' 'തിയ്യ്' 'കയ്യ്' എന്നും ചില ദിക്കുകളിൽ ഉച്ചാരമുണ്ട്. അതിനാലാണ് ഇതു വൈകല്പികമെന്നു വിധിച്ചത്

പൊൻ + ഇന്റെ = പൊന്നിന്റെ
ചെയ് + ഉന്നു = ചെയ്യുന്നു
നെൽ + ഇനു = നെല്ലിനു
എൾ + ഇൽ = എള്ളിൽ

IV. ഉദ്ദേശിക പ്രത്യയത്തിനു മുമ്പു നകാരം വികല്പേന ഇരട്ടിക്കും.

ഉദാ:— താൻ + ഉ് = തന്നു്; തനു്
അതിൻ + ഉ് = അതിന്നു്; അതിനു്

V. പദമദ്ധ്യത്തിലെ കൂട്ടക്ഷരത്തിന്റെ ആദ്യവ്യഞ്ജനമിരട്ടിച്ചു ചൊല്ലണം. (ഇതു സാധാരണ എഴുതികാണിക്കുക പതിവില്ല.)

ഉദാ:— ലക്ഷ്മി = ലക്ക്ഷ്മി
ഭസ്മം = ഭസ്സ്മം
പ്രത്യ — (പദാദിയിലെയല്ല)
പറഞ്ഞ + പ്രകാരം = പറഞ്ഞപ്പ്രകാരം
[illegible] + പ്രസവിച്ചു = [illegible]പ്പ്രസവിച്ചു
എത്ര + ക്ഷീണം = എത്രക്ക്ഷീണം

*വിശേഷം*—സംവൃതത്തിനു പിന്നു വരുന്ന ഒരു വൎണ്ണവും ഇരട്ടിക്കയില്ല.

ഉദാ:— വയസ്സു് + കാലം = വയസ്സുകാലം [൫൪ (1)]
ഓട്ടു് + പാത്രം = ഓട്ടുപാത്രം [ടി (1)]
ചെപ്പു + കൊട്ടുന്നു = ചെപ്പുകൊട്ടുന്നു [ടി (2)]
ഒരു + പശു = ഒരു പശു [ടി (3)]

*ഉപദേശം*—ഇപ്പറഞ്ഞ സന്ധികളിൽ ഒരു പ്രത്യയത്തിനു മുമ്പു ഒന്നു വരും എന്നു പറഞ്ഞിട്ടുള്ളതെല്ലാം പദമദ്ധ്യസന്ധിയാണെന്നും; ശബ്ദാന്തവ്യഞ്ജനത്തിൽ സംവൃതം ചേരും. ഇത്യാദികൾ പദാന്തസന്ധികളാണെന്നും, ശേഷമുള്ളതെല്ലാം ഉഭയസന്ധികളാണെന്നും സ്പഷ്ടമാകുന്നു. ഇതിൽ പ്രകൃതിക്കും പ്രത്യയത്തിനും തമ്മിലുള്ളതായ പദാന്തമദ്ധ്യസന്ധി ഉപയോഗിക്കാതിരുന്നാൽ അതു് ഒരു തെറ്റാകും. പദസന്ധിസമാസത്തിലും പദ്യത്തിലും നിർബ്ബന്ധമായുപയോഗിക്കണം. ഗദ്യത്തിലും സംസാരിക്കുന്ന വാമൊഴിയിലും പദാന്തസന്ധി ഇഷ്ടംപോലെ ഉപേക്ഷിക്കാം. പണ്ടു വ്യഞ്ജനസന്ധി ഉപയോഗിച്ചിരുന്നതുപോലെ ഇക്കാലത്തു ഉപയോഗിക്കാറില്ല. തൺ + താർ = തണ്ടാർ എന്നു സന്ധി ചെയ്യുന്നപോലെ വെൺ + താമര = വെണ്ടാമര എന്നു സന്ധിചെയ്തു പറയാറ

# നാമാധികാരം

നാമങ്ങൾക്കു (1) ലിംഗം (2) വചനം (3) വിഭക്തി എന്നു മൂന്നു പ്രകാരത്തിൽ രൂപഭേദം വരും. ഇവയെ മുറയ്ക്കു വിവരിക്കുന്നു.

---

## ലിംഗപ്രകരണം

45. പുരുഷൻ, സ്ത്രീ, നപുംസകമെന്നു ലോകത്തിലുള്ള വിഭാഗംതന്നെ വ്യാകരണത്തിൽ ലിംഗമെന്നു പറയപ്പെടുന്നു. പുരുഷനെ പറയുന്ന ശബ്ദം പുല്ലിംഗം, സ്ത്രീയെ പറയുന്നതു് സ്ത്രീലിംഗം, ഇതു രണ്ടുമല്ലാത്തതു നപുംസകലിംഗം.

ലിംഗഭേദത്തെക്കുറിക്കുന്നതിനായി ശബ്ദത്തിന്റെ രൂപത്തിൽ ഭേദം ചെയ്യുന്നതു പ്രായേണ അകാരാന്തശബ്ദങ്ങളിൽ മാത്രമേ പതിവുള്ളൂ. മറ്റുശബ്ദങ്ങളെല്ലാം ലിംഗങ്ങളിലും ഒന്നുപോലെതന്നെ നില്ക്കും.



46. അകാരാന്തങ്ങളായ നാമങ്ങൾക്കും വിഭാവകഭേദകങ്ങൾക്കും 'അൻ' 'ഇ' 'അം' എന്നു പ്രത്യയങ്ങൾ. [പ്രത്യയം ചേർക്കുമ്പോൾ ശബ്ദാന്തമായ അകാരം ലോപിച്ചുപോകും] കേമ+അൻ=കേമ്+അൻ=കേമൻ.

| ഉദാ:—ശബ്ദം. | പും. | സ്ത്രീ. | നപും. |
|---|---|---|---|
| കേമ | കേമൻ | കേമി | കേമം |
| പൊണ്ണ | പൊണ്ണൻ | പൊണ്ണി | — |
| കള്ള | കള്ളൻ | കള്ളി | കള്ളം |
| കട്ട | കട്ടൻ | കട്ടി | — |
| കുമാര | കുമാരൻ | കുമാരി | — |

*നിഷേധം*—അകാരം താലവ്യമായാൽ ഈ പ്രത്യയങ്ങളില്ല.

| ഉദാ:— | പും. | സ്ത്രീ. | നപും. |
|---|---|---|---|
| | തന്ത | തള്ള | [illegible] |
| | പിള്ള | അമ്മ | [illegible] |
| | [illegible] | — | — |

47. സമാസത്തിലും ബഹുവചനത്തിലും വ്യഞ്ജനാന്തങ്ങൾക്കും ലിംഗപ്രത്യയങ്ങൾ ചെയ്യാറുണ്ടു്.

| | | | |
|---|---|---|---|
| ഉദാ:— താമരക്കണ്ണൻ - താമരക്കണ്ണൻ - താമരക്കണ്ണി | | | സമാസം |
| കാർകുഴൽ — | — കാർകുഴലി | | |
| തിരുമുല്പാട് — | — തിരുമുല്പാടന്മാർ | | ബഹുവചനം |
| പെരുമാൾ — | — പെരുമാളന്മാർ | | |

48. ജാതിമുതലായതു പറയുമ്പോൾ സ്ത്രീലിംഗത്തിനു പ്രത്യയം ത്തി, ച്ചി, ട്ടി, എന്നു തരംപോലെ ചേർക്കപ്പെടുന്നു.

| | | |
|---|---|---|
| ഉദാ:— [illegible] | — [illegible]ത്തി | (അബ്രാഹ്മണജാതിസംബന്ധം) |
| [illegible] | — [illegible]ത്തി | (തൊഴിൽ) |
| ചെട്ടി | — ചെട്ടിച്ചി | (ജാതി) |
| കൊങ്ങിണി | — കൊങ്ങിണിച്ചി | (ടി) |
| തമ്പുരാൻ | — തമ്പുരാട്ടി | (ടി) |

49. പുല്ലിംഗം 'യൻ' എന്നിരുന്നാൽ സ്ത്രീലിംഗം 'ച്ചി' എന്നാകും.

ഉദാ:— മടിയൻ — മടിച്ചി. പറയൻ — പറച്ചി.

50. സർവ്വനാമത്തിനും നാമമാക്കി പ്രയോഗിക്കപ്പെടുന്ന പേരെച്ചത്തിനും പ്രത്യയങ്ങൾ 'വൻ' 'വൾ' 'തു*' എന്നാകുന്നു.

| | | | |
|---|---|---|---|
| ഉദാ:— അ | — അവൻ | അവൾ | അതു |
| ഇ | — ഇവൻ | ഇവൾ | ഇതു |
| എ | — എവൻ | എവൾ | എതു |
| യാ | — യാവൻ | യാവൾ | യാതു |
| ഒരു | — ഒരുവൻ | ഒരുവൾ | (ഒരുതു) ഒന്നു |
| ചെയ്ത | — ചെയ്തവൻ | ചെയ്തവൾ | ചെയ്തതു |
| പോകുന്ന | — പോകുന്നവൻ | പോകുന്നവൾ | പോകുന്നതു |

51. പൂജയിലും ആരോപത്തിലും പുല്ലിംഗത്തിൽ 'ആൻ' എന്നു പ്രത്യയം; സ്ത്രീലിംഗത്തിൽ അപ്പോൾ 'ആത്തി' പൂജയിൽ

പൂജ എന്നാൽ ബഹുമാനിച്ചു പറക. ജീവനില്ലാത്ത നപുംസക വസ്തുക്കളെ സ്ത്രീപുരുഷന്മാരാക്കി കല്പിക്കുക ആരോപം.

---

* പ്രത്യയം വാസ്തവത്തിൽ 'അൻ' 'അൾ' എന്നേ ഉള്ളൂ. വകാരം സന്ധിയിൽ വരുന്നതാണ്. പഴയഭാഷയിൽ താലവ്യങ്ങൾക്കും സന്ധിയിൽ വകാരാഗമം തന്നെ ആയിരുന്നു. കണ്ണശ്ശപ്പണിക്കരുടെ രാമായണത്തിലും മറ്റും ഇപ്പോൾ നാം യകാരാഗമം ചെയ്യുന്ന പലസ്ഥലങ്ങളിലും വകാരാഗമംതന്നെ കാണും. ഈ സന്ധികാര്യമായ വകാരാഗമത്തെ പ്രത്യയത്തിൽ ചേർത്തു് 'വൻ' 'വൾ' എന്നാക്കിയതു് പ്രക്രിയാസൌകര്യത്തിനാകുന്നു. അല്ലാത്തപക്ഷം ഇവിടെ 'അൻ' 'അൾ' എന്നു പ്രത്യയം പറഞ്ഞിട്ടു് സന്ധിപ്രകരണത്തിൽ 'ലിംഗപ്രത്യയത്തിനു മുമ്പ് സർവ്വനാമത്തിനും പേരെച്ചത്തിനും വകാരാഗമംതന്നെ' എന്നൊരു സൂത്രം ചെയ്യേണ്ടിവരും.

ജീവനുള്ള വസ്തുക്കളിൽ തന്നെയും മനുഷ്യരിൽ മാത്രമേ സ്ത്രീപുരുഷവിഭാഗം ഗണിക്കാറുള്ളൂ. മനുഷ്യനൊഴികെയുള്ള തിര്യക്കുകൾ എന്നു പറയപ്പെടുന്ന പ്രാണികൾ എല്ലാം സാധാരണയിൽ നപുംസകങ്ങളെന്നാണ് വിചാരിക്കപ്പെട്ടിരിക്കുന്നതു്.

ഉദാ:— തത്ത — തത്തയാൻ
* സിംഹം — സിംഹത്താൻ

52. കർത്ത്രർത്ഥത്തിലുള്ള കൃത്തദ്ധിതപ്രത്യയാന്ത ശബ്ദങ്ങൾക്കു നപുംസകത്തിലും 'അൻ' തന്നെ പ്രത്യയം.

ഉദാ.— തുവർക്കുന്നതു — തുവരൻ
ഉരപ്പുന്നതു — ഉരപ്പൻ
തെക്കുള്ളതു — തെക്കൻ (കാറ്റ)
*കോളാവുതാകുന്നതു — കോളാൻ (ചരക്ക)

53. ലിംഗഭേദം കുറിക്കുന്നതു പ്രത്യയം ചേർത്തിട്ടു മാത്രമല്ല; പുംസ്ത്രീലിംഗങ്ങൾക്കു വെവ്വേറെ പദങ്ങളും പുംസ്ത്രീവാചകശബ്ദങ്ങളോടു സമാസവും ആവാം.

| ഉദാ:— പും. | സ്ത്രീ. | |
|---|---|---|
| അച്ഛൻ | അമ്മ | മറുപദം. |
| ആൺ | പെൺ | |
| കാള | പശു | |
| കൊമ്പനാന | പിടിയാന | സമാസം |
| കണ്ടൻപൂച്ച | ചക്കിപ്പൂച്ച | |
| തമ്പുരാൻ | { അമ്മ തമ്പുരാൻ<br>തമ്പുരാട്ടി | |

* 'സിംഹ' എന്ന ശബ്ദത്തിനു നപുംസകപ്രത്യയം 'അം' ചേർത്ത് സിംഹം എന്നു ആയതിന്റെ ശേഷമാണ് ആരോപത്തിൽ 'ആൻ' ചേർത്ത് സിംഹത്താൻ എന്നാകുന്നതു്. അതിനാൽ ഇതു മാതിരി ശബ്ദങ്ങളിൽ രണ്ടു ലിംഗപ്രത്യയം ഉണ്ടെന്നു കാണുന്നു. സിംഹം + ആൻ = സിംഹത്താൻ എന്നു 42 (IV) (e) കൊണ്ടു അനുസ്വാരത്തിനു തകാരാഗമം വന്നിരിക്കുന്നു.

ആരോപം = Personification.

# വചനപ്രകരണം

54. വചനം സംഖ്യയെ കുറിക്കുന്നു. നാമത്തിന്റെ അൎത്ഥമായ വസ്തു ഒന്നോ അതിലധികമോ എന്നു കാണിക്കുകയാണു വചനത്തിന്റെ പ്രയോജനം. ഒന്നിനെ കുറിക്കുന്നതു *ഏകവചനം*; ഒന്നിലധികമെണ്ണങ്ങളെ കുറിക്കുന്നതു *ബഹുവചനം*.

ശബ്ദരൂപം തന്നെ ഏകവചനമാകുന്നു. ശബ്ദം ഇരിക്കുന്നതുപോലെ തന്നെ പ്രയോഗിച്ചാൽ അതു ഏകവചനമായി. ഏകവചനമാണെന്നു കാണിക്കാൻ പ്രത്യയവും മററും ചേൎക്കേണ്ടതില്ല.

ഉദാ:— രാമൻ    സീതാ    കാടു

55. ബഹുവചനം, മൂന്നു മാതിരിയുണ്ടു്. സ്ത്രീപുരുഷനപുംസകങ്ങളിൽ ഏതെങ്കിലും ഒന്നിന്റെ മാത്രം ബഹുത്വത്തെ കാണിക്കുന്ന *സലിംഗബഹുവചനം* ഒന്നാമതു; സ്ത്രീപുരുഷന്മാർ ചേൎന്നുള്ള ബഹുത്വത്തെ കാണിക്കുന്ന *അലിംഗബഹുവചനം* രണ്ടാമതു; ഒന്നിനു തന്നെ ബഹുമാനത്തിനായി ചെയ്യുന്ന *പൂജകബഹുവചനം* മൂന്നാമതു; 'അർ', 'ആർ', 'മാർ', 'കൾ' എന്നു വചനത്തെ കുറിക്കുന്നതിനു നാലു പ്രത്യയങ്ങളുണ്ടു്. ഇവയിൽ 'അർ', പ്രായേണ അലിംഗവും; 'മാർ', 'കൾ', രണ്ടും സലിംഗവുമാകുന്നു. ഈ നാലിൽ ഒന്നോ, രണ്ടോ, മൂന്നോ ചേൎന്നു പൂജകമായിട്ടു പ്രയോഗിക്കപ്പെടുന്നു.

56. (1) പുംസ്ത്രീലിംഗങ്ങൾക്കു 'മാർ' സലിംഗബഹുവചനം.

| ഉദാ:— | ഏക | ബഹു |
|---|---|---|
| | രാമൻ | രാമന്മാർ |
| | തള്ള | തള്ളമാർ |
| | തമ്പുരി | തമ്പുരിമാർ |

(2) നപുംസകത്തിനു 'കൾ' (സലിംഗം)

| ഉദാ:— | ഏക | ബഹു |
|---|---|---|
| | മല | മലകൾ |
| | ആന | ആനകൾ |
| | മരം | മരംകൾ—മരങ്ങൾ |

[4 (III)]

A. ആദരവില്ലാതെ പറയുമ്പോൾ 'അൻ' എന്ന പുല്ലിംഗം ഒഴിച്ചുള്ള പുംസ്ത്രീകൾക്കും 'കൾ' പ്രത്യയം ഉപയോഗിക്കാറുണ്ടു്.

ഉദാ:— ഭാര്യ -ഭാര്യകൾ
തമ്പുരി -തമ്പുരികൾ
തള്ള -തള്ളകൾ

57. അലിംഗബഹുവചനം ആർ.

| ഉദാ:— ഏക. | സലിംഗം. | അലിംഗം. |
|---|---|---|
| മിടുക്കൻ | മിടുക്കന്മാർ<br>മിടുക്കിമാർ | } മിടുക്കർ |
| ശൂദ്രൻ | ശൂദ്രന്മാർ<br>ശൂദ്രത്തിമാർ | } ശൂദ്രർ |

58. പൂജകബഹുവചനത്തിന് ഒന്നോ അധികമോ പ്രത്യയം ചേർത്തുപോലെ ചെയ്യാം.

ഉദാ:— ഒരുവൻ -ഒരുവർ = ബഹുമാനപ്പെട്ട ഒരുവൻ
[illegible] -[illegible] = ടി. [illegible]
വൈദ്യൻ -വൈദ്യർ = ടി. വൈദ്യൻ
അവൻ -അവർകൾ (ഇരട്ടപ്രത്യയം) ടി. അവൻ

ഉപദേശം:—(1) കൾ മാർ രണ്ടും ചേർത്ത് പ്രയോഗിക്കുമ്പോൾ സന്ധിചേർന്ന് 'കന്മാർ' എന്നാകും.

(2) താലവ്യമല്ലാത്ത സ്വരത്തിനു പിമ്പ് 'കൾ' പ്രത്യയത്തിന്റെ കകാരം ഇരട്ടിക്കും.

| ഉദാ:— ഏക. | സലിംഗം | പൂജകം. |
|---|---|---|
| രാജാ | -രാജാക്കൾ | -രാജാക്കന്മാർ |
| തമ്പുരാൻ | -തമ്പുരാക്കൾ | -തമ്പുരാക്കന്മാർ |
| ഗുരു | -ഗുരുക്കൾ | -ഗുരുക്കന്മാർ |

പ്രത്യു— (താലവ്യസ്വരമായാൽ ഇരട്ടിപ്പില്ല)

പിള്ള -പിള്ളകൾ
കുട്ടി -കുട്ടികൾ
സ്ത്രീ -സ്ത്രീകൾ
കാ -കാകൾ; കായ്കൾ [ബഹുലമായ യാഗമം 43 (III)]
കൈ -കൈകൾ

59. സർവ്വനാമങ്ങളിൽ ചിലതിന് വിശേഷരൂപങ്ങളുണ്ട്. അവയെ താഴെ വിവരിക്കുന്നു:—

| ശബ്ദം. | ഏകവചനം | ബഹുവചനം |
|---|---|---|
| ഏൻ | ഏൻ | ഏങ്ങൾ, ഞങ്ങൾ, നമ്മൾ, നമ്മ, നാം, നോം, |

| ശബ്ദം | ഏകവചനം | ബഹുവചനം |
|---|---|---|
| നിൻ | നിൻ | നിങ്ങൾ. |
| തൻ | തൻ | തങ്ങൾ, താങ്കൾ, തമ്മൾ; തമ്മ്. |
| അ (നപുംസകം) | അതു | അവ, അവററ, അവററകൾ, അവററു, അതുകൾ. |
| ഇ (നപുംസകം) | ഇതു | ഇവ, ഇവററ, ഇവററകൾ, ഇവററു, ഇതുകൾ. |
| എ (നപുംസകം) | എതു | എവ, എവററ, എവററകൾ, എവററു, എതുകൾ. |
| ഏ | ഏതു | ടി. |
| യാ | യാതു | യാവ, യാവററ, യാവററകൾ, യാവററു, യാതൊന്നുകൾ. |

Δ ഉദ്ദേശികാവിഭക്തിയുടെ ഏകവചനത്തിൽ എൻ, നിൻ, തൻ ഇവയ്ക്കു എനി, നിന, തനി എന്നു മൂന്നു ആദേശങ്ങൾ വരും.

ഉദാ:— എനിക്കു, നിനക്കു, തനിക്കു

നിർദ്ദേശികൈകവചനത്തിൽ *ഞാൻ, നീ, താൻ* എന്നു രൂപങ്ങൾ.

60. വേറെയും ചില വ്യത്യാസങ്ങളുണ്ട്.

| ശബ്ദം. | സലിംഗബഹു | പൂജകബഹു | പുനർബഹു. |
|---|---|---|---|
| പെൺ | പെണ്ണുങ്ങൾ | പെങ്ങൾ (സഹോ) | പെങ്ങന്മാർ |
| ആൺ | ആണുങ്ങൾ | ആങ്ങള (ഭ്രാതാ) | ആങ്ങളമാർ |
| പൈതൽ | { പൈതങ്ങൾ<br>പൈതലുകൾ | | |
| കുഞ്ഞ് | കുഞ്ഞുങ്ങൾ | | |
| കൊച്ച് | കൊച്ചുങ്ങൾ | | |
| മക | മകൻ<br>മകൾ | മകന്മാർ<br>മകളർ } മക്കൾ | |

കിടാവ് കിടാങ്ങൾ (മനുഷ്യരുടെ) കിടാക്കൾ (ജന്തുക്കളുടെ), ദേവകൾ, അസുരകൾ, ശിഷ്യകൾ ഇത്യാദികൾ, ദേവർകൾ, അസുരർകൾ, ശിഷ്യർകൾ ഇത്യാദികളിൽനിന്നു രേഫലോപം വന്നുണ്ടായ രൂപങ്ങളാകുന്നു.

61. സാംഖ്യബോധകം വിശേഷണമായുള്ള നപുംസകനാമങ്ങൾക്കു ബഹുത്വമുണ്ടെങ്കിലും ഏകവചനം മതി.

| ഉദാ—പേർ. | പ്രത്യയം. | ഏക. | ബഹു. |
|---|---|---|---|
| 1. നിർദ്ദേശിക | നാമരൂപം തന്നെ | ഹരി | ഹരികൾ. |
| 2. പ്രതിഗ്രാഹിക | എ, ഏ. | ഹരിയെ | ഹരികളെ |
| 3. സംയോജിക | ഒട്, ഓട് | ഹരിയോട് | ഹരികളോട് |
| 4. ഉദ്ദേശിക | ക്ക് | ഹരിക്ക് | ഹരികൾക്ക് |
| 5. പ്രയോജിക | ആൽ | ഹരിയാൽ | ഹരികളാൽ |
| 6. സംബന്ധിക | ഉടെ, ഉടേ | ഹരിയുടെ | ഹരികളുടെ |
| 7. ആധാരിക | ഇൽ | ഹരിയിൽ | ഹരികളിൽ. |

63. സംബോധന അർത്ഥത്തിൽ വരുന്ന നിർദ്ദേശികയ്ക്കു *സംബോധിക* എന്നു പേർ. അതിൽ ശബ്ദത്തിന് (1) 'ഏ' എന്ന നിപാതം ചേർക്കുകയോ (2) സ്വരാന്തമെങ്കിൽ ആ സ്വരത്തെ നീട്ടുകയോ (3) 'അൻ' എന്നവസാനിക്കുന്നെങ്കിൽ അതിലെ 'ൻ' ലോപിച്ച് 'അ' നീട്ടുകയോ വേണം.

| | | | |
|---|---|---|---|
| ഉദാ—ദേവിയേ! | ശംഭോ! | താതയേ! | |
| മകളേ! | മനസ്സേ! | അമ്മേ! | 1 |
| ദേവീ!, | ശംഭൂ! | | 2 |
| രാമാ! | കൃഷ്ണാ! | | 3 |

64. ആധാരികയുടെ ഏകവചനത്തിന് 'കൽ' എന്നു പ്രത്യയമുണ്ട്. ഇതിനു സ്വല്പം അർത്ഥഭേദവുമുണ്ട്.

ഉദാ-രാമൻകൽ.

62-ാം വകുപ്പിൽ പറഞ്ഞ വിഭക്തിപ്രത്യയങ്ങളെ നേരേ ചേർത്താൽ ഉദാഹരണത്തിനെടുത്ത ഹരിശബ്ദത്തിന് വന്നതുപോലെ എല്ലാ ശബ്ദത്തിനും ശരിയായ വിഭക്തിരൂപം സിദ്ധിക്കുന്നതല്ല. പ്രത്യയം ചേർക്കുമ്പോൾ ഏതാൻ ശബ്ദങ്ങൾക്കു ചില അക്ഷരമാറ്റങ്ങൾകൂടെ ചെയ്യേണ്ടതുണ്ട്. ഈ മാതിരി അക്ഷരമാറ്റങ്ങൾക്ക് വൈയാകരണന്മാർ *പ്രക്രിയ* എന്നു പേർ ചെയ്തിരിക്കുന്നു എന്ന് പരിഭാഷയിൽ വിവരിച്ചിട്ടുള്ളതു നോക്കുക. വിഭക്തിപ്രത്യയം സംബന്ധിച്ചു വരുന്ന പ്രക്രിയകളെ താഴെ വിവരിക്കുന്നു.

65. നകാരത്തിനു പിമ്പ് (1) ഉദ്ദേശികയുടെ (ക്ക്-പ്രത്യയത്തിന്റെ) കകാരം നിത്യമായും (2) സംബന്ധികയുടെ (ഉടെ പ്രത്യയത്തിന്റെ) ഉകാരം വികല്പേനയും ലോപിക്കും.

ഉദാ—രാമൻ+ക്ക് = രാമന്ന് [44 iv ൩ പ്രകാരം രണ്ടാം ഷഷ്ഠീരൂപം
ധനത്തിൻ+ക്ക = ധനത്തിനു (ധനത്തിന്നു) കാണുക]
രാമൻ+ഉടെ = *രാമൻടെ = രാമന്റെ, രാമനുടെ.
ധനത്തിൻ+ഉടെ = ധനത്തിന്റെ, ധനത്തിനുടെ.

63. 'ഇൻ' എന്ന ആധാരികയൊഴികെയുള്ള വിഭക്തികളിൽ വ്യഞ്ജനാന്തങ്ങളായ ശബ്ദങ്ങൾക്കു ചിലേടത്ത് 'ഇൻ' എന്നു വികല്പേന ചേർക്കാറുണ്ട്. ഈ ആഗമത്തെ വിഭക്തിയുടെ അംശമായിട്ടു ഗണിക്കുന്നതായാൽ വിഭക്തി പരമാകുമ്പോൾ ഉള്ള സന്ധികാര്യമെല്ലാം ഇതിനുമുണ്ടു വരും.

ഉദാ—

| | | |
|---|---|---|
| വാക്ക് | വാക്കിനെ / വാക്കെ | വാക്കിനാൽ / വാക്കാൽ |
| വയസ്സ് | വയസ്സിനെ / വയസ്സെ | വയസ്സിനാൽ / വയസ്സാൽ |
| പെൺ | പെണ്ണിനെ / പെണ്ണെ | പെണ്ണിനാൽ / പെണ്ണാൽ |
| * ധനം | ധനത്തിനെ / ധനത്തെ | ധനത്തിനാൽ / ധനത്താൽ |

പ്രത്യു—വാക്കിൽ, വയസ്സിൽ, പെണ്ണിൽ, ധനത്തിൽ.

I. ശബ്ദാന്തവ്യഞ്ജനം ഒരു ലിംഗപ്രത്യയത്തിന്റെയോ വചനപ്രത്യയത്തിന്റെയോ അംശമാണെങ്കിൽ ഈ ഇന്നാഗമമില്ല.

| | |
|---|---|
| ഉദാ—മകൾ—മകളുടെ | (ലിംഗപ്രത്യയം) |
| അവൻ—അവനെ | ,, |
| ദേവൻ—ദേവരാൽ (വചന) | ,, |
| കുട്ടി—കുട്ടികളോടു | ,, |

II. ഉദ്ദേശികാസംബന്ധികകളിലും 'കൽ' പ്രത്യയത്തിലും ഇന്നാഗമം നിത്യമാകുന്നു.

ഉദാ—പെൺ—പെണ്ണിനു—പെണ്ണിന്റെ—പെണ്ണിൻകൽ
വയസ്സ്—വയസ്സിനു—വയസ്സിന്റെ—വയസ്സിൻകൽ
ധനം—ധനത്തിന്—ധനത്തിന്റെ—ധനത്തിൻകൽ

---

'ൻട' എന്നതിനെ എഴുതുന്നതു 'ന്റ' എന്നാകുന്നു. ഉച്ചരിക്കുന്നതു ട, റ, എന്ന രണ്ടിന്റെയും മദ്ധ്യേയുള്ള ഒരുമാതിരി വർണ്ണം കൊണ്ടാകുന്നു.

* അനുസ്വാരത്തെയും ഇവിടെ വ്യഞ്ജനമായിട്ടു ഗ്രഹിച്ചിരിക്കുന്നു. ധനം+എ = ധനത്തെ എന്നു വന്നതു 42 VI ൮ കൊണ്ടെന്നോർക്ക. വ്യഞ്ജനാന്തശബ്ദമായി ഗണിക്കയാൽതന്നെ ഇന്നാഗമവും വരുന്നു. അനുസ്വാരം മകാരത്തിന്റെ ഉച്ചാരണഭേദമെന്നേ ഉള്ളൂ.

'ഇൻ' ആഗമമില്ലാത്തിടത്തു കൾ-പ്രത്യയത്തിന്റെ കകാരം ഇരട്ടിക്കും.

ഉദാ—തല+കൾ=തലക്കൾ (=തലകൾ)

67. വിഭക്തിപ്രത്യയത്തിനു മുമ്പും സമാസത്തിലും ടകാര റകാരങ്ങൾ ബഹുലമായി ഇരട്ടിക്കും.

ഉദാ.—ചേറു ചേറിൽ, ചേററിൽ.
ആറു ആറിൽ, ആററിൽ.
നാടു—നാട്ടിൽ.
ചൂടു—ചൂട്ടോടെ.
കാടു+ആന=കാട്ടാന } സമാസം
നൂറു+ആണ്ടു=നൂററാണ്ടു }

68. നപുംസകത്തിൽ പ്രതിഗ്രാഹികയെ പ്രായേണ പ്രയോഗിക്കാറില്ല.

ഉദാ.—രാമൻ പുസ്തകം വായിക്കുന്നു [പുസ്തകത്തെ എന്നില്ല]
രാമൻ കൈ കഴുകുന്നു [കൈയിനെ എന്നില്ല]
വടികൊണ്ടടിക്കുന്നു. [വടിയെ എന്നില്ല]

പ്രത്യു—(പുംസ്ത്രീലിംഗങ്ങളിലായാൽ)

രാമൻ കുട്ടിയെ അടിച്ചു, ലക്ഷ്മിയെ ശകാരിച്ചു.

## അഭ്യാസം ൯.

താഴെ കാണിച്ചിട്ടുള്ള വാക്യങ്ങളിലെ നാമങ്ങളുടെ വിഭക്തിരൂപങ്ങളെ പ്രത്യയസഹിതം പറക.

൧. ഗ്രീസ്ദേശത്തിലെ മാസിഡോണിയായിലെ രാജാവായ അലക്സാണ്ടർ മഹാൻ, ഫിലിപ്പ് എന്ന രാജാവിന്റെയും ഇപ്പൈറസിലെ രാജാവായ നിയോപ്ടോലെമസ്സിന്റെ പുത്രിയായ ഒളിമ്പിയസ്സിന്റെയും പുത്രനായിരുന്നു.

൨. സ്കോട്ടുകളുടെ രാജ്ഞിയായ മേരിയുടെ ചരിത്രം വാദപ്രതിവാദങ്ങൾക്കു വിഷയമായിരുന്നു.

൩. പ്രാസമപേക്ഷിച്ചതോടുകൂടി പരിഷ്കാരപ്രിയന്മാരെ പ്രസാദിപ്പിക്കാൻ വേണ്ടി പ്രാചീനന്മാരാൽ ദുഷ്യങ്ങളെന്നു ഗണിക്കപ്പെട്ടിരുന്ന മററു ചിലതുംകൂടി ഇതിൽ ഉപേക്ഷിച്ചിട്ടുണ്ട്.

൪. ആദ്യമായി കവികൾ പദ്യരീതിയെ ആശ്രയിച്ചിരുന്നു എന്നു ഭാഷയുടെ ചരിത്രത്താൽ വെളിവാകും,

A. 'ആ സ്ഥലത്തു്' 'ആ കാലത്തു്' എന്ന സ്ഥലകാലവാചികൾക്കും 'ഉ്' പ്രത്യയം. ഇതിൽ വ്യഞ്ജനാന്തങ്ങൾക്ക ലിംഗപ്രത്യയം ചേൎക്കേണ്ട.

ഉദാ.— കൊല്ലം — കൊല്ലത്തു്.
കോഴിക്കോട്ട് — കോഴിക്കോട്ടു്
ഇടം — ഇടത്തു്.
സ്ഥലം — സ്ഥലത്തു്.

*ഉപദേശം*— ഇതും ബഹുലമായാൽ കാലവിശേഷവാചികൾക്ക വരുകയില്ല. അതിനാൽ 'രാത്രു' 'ദിവസത്തു' ഇത്യാദികൾ നടപ്പില്ല. ഈ പ്രത്യയം ആധാരികയ്ക്കു തുല്യമാകയാൽ ഇതിനെ *ആധാരികാഭാസം* എന്നു പേരിടാം.

70. ആധാരികാന്തത്തിനും ആധാരികാഭാസത്തിനും ആധിമുഖ്യം (അതിലേക്ക) എന്ന അൎത്ഥത്തിൽ 'ഏയ്ക്കു' എന്ന പ്രത്യയം വരും. ഇതു് ഉദ്ദേശികയ്ക്കു തുല്യമാകയാൽ *ഉദ്ദേശികാഭാസം* എന്നു വിളിക്കപ്പെടുന്നു.

ഉദാ.— വെള്ളം — വെള്ളത്തിലേയ്ക്കു
കാടു — കാട്ടിലേയ്ക്കു
കൊല്ലം — കൊല്ലത്തേയ്ക്കു
കോഴിക്കോടു — കോഴിക്കോട്ടേയ്ക്കു

71. ആധാരികാന്തത്തിനും ആധാരികാഭാസത്തിനും അതിലുള്ള, എന്നൎത്ഥത്തിൽ 'എ' പ്രത്യയം.

ഉദാ.— കാടു — കാട്ടിലെ = കാട്ടിലുള്ള
ശിരസ്സു — ശിരസ്സിലെ = ശിരസ്സിലുള്ള
കൊല്ലം — കൊല്ലത്തെ = കൊല്ലത്തുള്ള
വിഷ്ണു — വിഷ്ണുവിങ്കലെ = വിഷ്ണുവിങ്കലുള്ള

A. പൂൎവ്വാധാരികയിൽ വ്യഞ്ജനാന്തങ്ങൾക്ക 'അം' എന്ന ലിംഗപ്രത്യയംകൂടി ചേൎക്കണം.

ഉദാ.— ഇന്നു — ഇന്നത്തെ. [ഇന്നു + അം + എ]
നാൾ — നാളത്തെ. [നാൾ + അം + എ]
മിഥിലാനു — മിഥിലാനത്തെ, [മിഥിലാനു + അം + എ]

72. 'അ' 'ഇ' 'തൻ' എന്ന സൎവ്വനാമങ്ങളുടെ രൂപങ്ങളെ വിഭക്തി പ്രത്യയത്തിനു പകരം ചേൎക്കാം.

ഉദാ.— 'പ്രണയിനിയാകിയ ദേവിതാനിതാനാം'
'അവനിതന്നിലെഴുന്നെള്ളി'
'മതിതന്നിലതോൎത്താൽ'
'ശചീപതിതിരുവകാരമാകിയ'

അവ ധാതുക്കൾ എന്നു പറയപ്പെടുന്നു. കൃതികൾക്കു (1) കാലം, (2) പ്രകാരം, (3) പ്രയോഗം, (4) ലിംഗം, (5) പുരുഷൻ, (6) വചനം എന്ന ഈ ആറു ഉപാധികളെക്കുറിക്കുന്നതിനായി രൂപഭേദങ്ങൾ വരും. അവയെ മുറയ്ക്കു വിവരിക്കുന്നു.

## ൧ കാലപ്രകരണം

73. കാലം ഒരു ക്രിയ നടക്കുന്ന സമയത്തെക്കുറിക്കുന്നു. കഴിഞ്ഞതു *ഭൂതം*; നടക്കുന്നതു *വർത്തമാനം*; വരാനുള്ളതു *ഭാവി* എന്നു മൂന്നു കാലങ്ങൾ.

74. വർത്തമാനത്തിൽ ധാതുവിനു 'ഉന്നു' എന്നു പ്രത്യയം.

ഉദാ—പറ പറ + ഉന്നു = പറയുന്നു (യാഗമസന്ധി)
ചെയ് ചെയ് + ഉന്നു = ചെയ്യുന്നു (ദ്വിത്വസന്ധി)
വര് വര് + ഉന്നു = വരുന്നു
പോ പോ + ഉന്നു = പോവുന്നു, പോകുന്നു.

(സന്ധികളിൽ [43 (I) (b)] വാഗമത്തിനു വികല്പേന [42 (V)] കാഗമം.

75. ഭൂതത്തിൽ (A) സ്വരാന്തങ്ങൾക്കും ചില്ലന്തങ്ങൾക്കും 'തു' എന്നും (B) വ്യഞ്ജനാന്തങ്ങൾക്കും, റാന്തങ്ങൾക്കും 'ഇ' എന്നും പ്രത്യയങ്ങൾ.

| | | | | |
|---|---|---|---|---|
| ഉദാ—തൊഴ് | തൊഴ് | + | തു = തൊഴുതു | |
| കൺ | കൺ | + | തു = കണ്ടു | [42. I] |
| തിൻ | തിൻ | + | തു = തിന്നു | [42. IV] |
| തള്ള് | തള്ള് | + | ഇ = തള്ളി | [44. IV] |
| ചാട് | ചാട് | + | ഇ = ചാടി | |
| പേറ് | പേറ് | + | ഇ = പേറി | |
| മാറ് | മാറ് | + | ഇ = മാറി. | |

*വിശേഷവിധി*—ചില്ലന്തങ്ങളിലും സ്വരാന്തങ്ങളിലും അപൂർവ്വം ചിലതിനു 'ഇ' പ്രത്യയംതന്നെ ഉണ്ട്. അവ 'അരുൾ' മുതലായ ധാതുക്കളാകുന്നു. അതിനാൽ അവയെ 'അരുളാദി' എന്നൊരു ഗണമാക്കി ചേർത്തിരിക്കുന്നു.

B. സംവൃതാന്തങ്ങൾക്കും ത്തു പ്രത്യയം തന്നെ; അതിന് അന്തവ്യഞ്ജനത്തോടു സംശ്ലേഷവും വരും. ത്തു പ്രത്യയത്തിന്റെ തകാരവും ധാതുവിന്റെ അന്തവ്യഞ്ജനവും ചേൎന്ന് ഒന്നാകുമെന്നൎത്ഥം.

ഉദാ.—പെറ്—പെറ്ത്തു=പെറ്റു.
അറ് - അറ്ത്തു =അറ്റു.
പുക് - പുക്ത്തു =പുക്കു.
മിക് - മിക്ത്തു =മിക്കു.

C. ഴ്ത്തു, ണ്ണ കാരമാകും

ഉദാ.—വീഴ്—വീഴ്ത്തു=വീണു.
കേഴ്—കേഴ്ത്തു=കേണു.

80. ഉണ്ടാദികൾ വരുന്നതല്ലാകുന്നു.

ഉദാ —ഉൾ-ഉണ്ട്-(വൎത്തമാനത്തിൽ ഉ പ്രത്യയം, ഉകാരത്തിനു സംവൃതം)
കൺ-കാണുന്നു-കാണും (ദീൎഘം)
വര് -വന്നു - (രേഫലോപം)
ആ -ആയി - (വകാരത്തിനു പകരം യാഗമം)
പോ-പോയി - (ടി)
ച -ചത്തു - (ഹ്രസ്വം)

## അഭ്യാസം ൧൨.

താഴെ എഴുതിയിരിക്കുന്ന ധാതുക്കളുടെ ഭൂതാദിവൎത്തമാനരൂപങ്ങളെ പ്രക്രിയാസഹിതം പറക.

| കാരിതം | | അകാരിതം | |
|---|---|---|---|
| ൧ | അറ | ൧ | ആടി |
| ൨ | തള | ൨ | എരി |
| ൩ | കിട | ൩ | ഉഴി |
| ൪ | കോർ | ൪ | ഇട |
| ൫ | വിത | ൫ | ചി |
| ൬ | ഖിാ | ൬ | ഉഴ |
| ൭ | പിട | ൭ | തെ |
| ൮ | തിള | ൮ | പോ |

# ൨ പ്രകാരം

81. പ്രകാരമെന്നതു ധാതുവിൽ കാലാൎത്ഥത്തിനു പുറമെ നിയോഗം, വിധി മുതലായ വിശേഷാൎത്ഥങ്ങളെ ചേൎക്കുന്നതു. (1) നിൎദ്ദേശകം (2) നിയോജകം (3) വിധായകം (4) അനുജ്ഞായകം എന്നു നാലു പ്രകാരങ്ങളുണ്ടു്.

82. നിൎദ്ദേശകം, ധാത്വൎത്ഥത്തെ കേവലമായ പ്രകാരത്തിൽ കാണിക്കുന്നു. ഇതിനു വിശേഷിച്ചു ഒരു പ്രത്യയവും ഇല്ല.

ഉദാ.— ബാലന്മാർ കളിക്കുന്നു.
രാമൻ രാവണനെ കൊന്നു.
കുട്ടി അവതരിക്കും.

ഇവയിൽ ധാത്വൎത്ഥത്തിനു കാലം മാത്രമല്ലാതെ വിശേഷാൎത്ഥമൊന്നും ചേൎന്നിട്ടില്ല.

83. നിയോജകം, നിയോഗം (ആജ്ഞ, വരുതികൊടുക്കുക) എന്ന വിശേഷാൎത്ഥത്തെ കുറിക്കുന്നു. ഈ നിയോജകപ്രകാരത്തിൽ മാത്രം മേല്പറഞ്ഞുപോകുന്ന പുരുഷവചനഭേദമുണ്ടു്. ഇതിനു പ്രഥമോത്തമപുരുഷന്മാൎക്കു ഒരു രൂപവും മദ്ധ്യമപുരുഷന്റെ രണ്ടു വചനങ്ങളിലും വേറെ വേറെ രൂപങ്ങളുമാകുന്നു.

84. നിയോജകത്തിനു മദ്ധ്യമപുരുഷന്റെ ഏകവചനം ശുദ്ധരൂപം തന്നെ; അതിനു ബഹുവചനത്തിൽ 'ഇൻ' എന്നു പ്രത്യയം; ശേഷം പുരുഷന്മാരുടെ എല്ലാ വചനങ്ങൾക്കും 'അട്ടെ' എന്നു പ്രത്യയം.

| ഉദാ:— ധാതു. | പ്രഥമ—ഉത്തമ<br>ഏക—ബഹു | മദ്ധ്യമ<br>ഏക | ബഹു |
|---|---|---|---|
| പോ | പോകട്ടെ | പോ | പോവിൻ. |
| ചെയ് | ചെയ്യട്ടെ | ചെയ്യ് | ചെയ്യിൻ. |
| നിൽ | നില്ക്കട്ടെ നില്, | നില്ക്ക് | നില്ക്കിൻ. |
| കാണ | കാണട്ടെ | കാണ | കാണിൻ. |

മദ്ധ്യമപുരുഷൈകവചനത്തിൽ പ്രത്യയമില്ലാത്തതിനാൽ 'നിൽ' എന്നതിനു സന്ധിയിൽ പറഞ്ഞ സംവൃതാഗമം വരുമ്പോൾ അതു സ്വരമാകയാൽ കാരിതത്തിന്റെ ക് ആഗമം വ

ന്നു 'നില്ക്ക്' എന്നു രൂപം വരുന്നു. ഷില്ലിനു സംവൃതാഗമം വികല്പമാകയാൽ 'നിൽ' എന്നും 'നില്ക്ക്' എന്നും രണ്ടു രൂപമായി.

85. മധ്യമബഹുവചനത്തിന്റെ 'ഇൻ' പ്രത്യയം ഭാവിരൂപത്തിൽനിന്നും വരാം.

ഉദ:— പറ, പറയും + ഇൻ = പറയുവിൻ. [4 (6) (d) പറയിൻ]
കേൾ കേൾക്കും + ഇൻ = കേൾക്കുവിൻ. [ടി] കേൾക്കിൻ
വര്. വരും + ഇൻ = വരുവിൻ [ടി] വരിൻ

86. (1) മധ്യമബഹുവചനമായ 'ഇൻ' (2) ആധാരകഭാവിയായ 'ഉ' (3) പിൻവിനയെച്ചമായ 'ആൻ' ഇവയ്ക്കു മുമ്പു കാരിതങ്ങളുടെ 'ക്ക്'—ആഗമം 'പ്പ്' എന്നുമാകാം.

ഉദ:—

നട } നടപ്പിൻ — നടപ്പു — നടപ്പാൻ.
നടക്കിൻ — നടക്കു — നടക്കാൻ.

വലി } വലിപ്പിൻ — വലിപ്പു — വലിപ്പാൻ.
വലിക്കിൻ — വലിക്കു — വലിക്കാൻ

പാർ } പാർപ്പിൻ — പാർപ്പു — പാർപ്പാൻ.
പാർക്കിൻ — പാർക്കു — പാർക്കാൻ.

ഇതിനാൽ കാരിതങ്ങൾക്കു നിയോജകമധ്യമബഹുവചനത്തിൽ നില്ക്കിൻ, നില്പിൻ, നില്ക്കുവിൻ എന്നപോലെ വികല്പങ്ങളെക്കൊണ്ടു മൂന്നുരൂപം വരാമെന്നറിക.

87. ധാതു ണകാരാന്തമോ നകാരാന്തമോ ആയാൽ മുൻവകുപ്പിൽ ചൊന്ന നിമിത്തങ്ങളിലെല്ലാം അതിൽ വികല്പേന മകാരം അന്താഗമം ചേരും.

കാൺ } കാൺമിൻ കാൺമു കാൺമാൻ.
കാണിൻ കാണു കാണാൻ.

തിൻ } തിന്മിൻ തിന്മു തിന്മാൻ.
തിന്നിൻ തിന്നു തിന്നാൻ.

ഉൺ } ഉൺമിൻ ഉൺമു ഉൺമാൻ
ഉണ്ണിൻ ഉണ്ണു ഉണ്ണാൻ.

ഈ ണ്മ-ന്മ-കളെ സാധാരണയിൽ മ്മ എന്നേ എഴുതാറുള്ളൂ. 'ഉമ്മാനില്ലാഞ്ഞൊരുനാളൊരുപിടിയവിലും കൊണ്ടു ചെന്നാൻ കുചേലൻ' ഇത്യാദി പ്രയോഗം നോക്കുക. എന്നാൽ 'കാണ്മാൻ' എന്നതിനെ കാമ്മാൻ എന്നു ആരും എഴുതാറില്ലതാനും

88. ആലും, എന്നു ചേൎത്ത ഭൂതകാലരൂപവും നിയോജകമദ്ധ്യമത്തിന്റെ ഫലം ചെയ്യും. ഇതിനെ പൂജിച്ചു പറയുന്നിടത്തു ഉപയോഗിച്ചുവരുന്നു.

ഉദാ:—'കേട്ടാലുമിതാമുനികളേയെന്നവനോതാൻ'
'മധുരമൊഴിമാരികെ വന്നാലും നീ'

89. വിധായകം വിധി, കൃത്യം, ശീലം എന്ന അൎത്ഥങ്ങളെ കാണിക്കുന്നു.

90. 'എണം', അല്ലെങ്കിൽ 'ഏണം' എന്ന പ്രത്യയം വിധായകത്തെ കുറിക്കുന്നു.

ഉദാ:—പറ —പറയേണം, പറയെണം.
പോ —പോവേണം, പോകേണം പോകെണം.
ചെയ് —ചെയ്യേണം, ചെയ്യെണം.

'പറയെണം' 'ചെയ്യെണം' എന്നെഴുതേണ്ടതിന് അച്ചുകൾ തെറ്റിദ്ധരിച്ചു 'പറയണം,' 'ചെയ്യണം' എന്ന എഴുതുക പതിവായിത്തീൎന്നിരിക്കുന്നു. 'ജനം' 'മേയ്' എന്നവയെ 'ജെനം' 'മെയ' എന്ന എഴുതിയാലത്തെപ്പോലെ വായിക്കാറുണ്ട്. അതുപോലെ 'പറയണം' എന്നെഴുതിയാലും 'പറയെണം' എന്നു വായിക്കാമല്ലോ എന്നാണു അവരുടെ യുക്തി എന്ന തോന്നുന്നു. എന്നാൽ ജനമേയാദി ശബ്ദങ്ങളിൽ സംസ്കൃതത്തിലെ ഹ്രസ്വ അകാരം ഭാഷയിൽ താലവ്യമാക്കി ഉച്ചരിക്കയാകുന്നു. 'പറയെണം' ഇത്യാദികളിൽ യകാരത്തിന്റെ മേലുള്ള സ്വരം അകാരമേ അല്ല; 'ഏണം' എന്ന പ്രത്യയത്തിന്റെ ഹ്രസ്വംവന്ന എ കാരമാകുന്നു എന്ന ഓൎമ്മിക്കണം.

91. വിധായകത്തിനു വിധി, ശീലം, കൃത്യം എന്ന മൂന്നൎത്ഥം പറഞ്ഞതിൽ ആദ്യത്തെ രണ്ടൎത്ഥത്തിലും കാലഭേദത്തിനു സംബന്ധമില്ല.

ഉദാ—എല്ലാവരും സത്യം പറയണം—വിധി.
കാണികളുടെ സമ്മാനം ഉറങ്ങണം—ശീലം.

ഇവയിൽ കാലഭേദം സംബന്ധിക്കുന്നതേ ഇല്ല. കൃത്യം എന്ന മൂന്നാമൎത്ഥത്തിനു മാത്രം കാലഭേദത്തിനു ചേൎച്ചയുണ്ട്. കൃത്യമൎത്ഥത്തിനു

വേലക്കാർ സന്ധ്യയ്ക്കു ഹാജരാകണം—അതു (അവരുടെ കൃത്യമാണ്.)

എന്നുദാഹരണം പറയാം. ഒന്ന് ഒരുവന്റെ കൃത്യമാകുന്നു എന്നോ ആയി എന്നോ, ആകും എന്നോ, ആവശ്യംപോലെ പറ

യേണമെന്നായി വരും. ഇങ്ങനെ വിധായകപ്രകാരത്തിന്ന കൃത്യമൎത്ഥത്തിൽ ത്രികാലങ്ങൾ ആവശ്യപ്പെടുന്നു. ഈ പ്രകാരത്തിന്റെ പ്രത്യയമായ 'എണം' എന്നതു വാസ്തവത്തിൽ വേൺ-എന്ന ഒരു ധാതുവിന്റെ 'വേണം' എന്നുള്ള ഭാവിരൂപം തന്നെ ദുഷിച്ചുണ്ടായതാണ്. അതിനാൽ കാലഭേദത്തിന്ന ആവശ്യം നേരിട്ടപ്പോൾ ആ ധാതുവിന്റെ ത്രികാലരൂപങ്ങളെ തന്നെ പ്രത്യയം പോലെ ചേൎക്കുന്നു. അതിന്റെ രൂപങ്ങളാവിതു്.

| വൎത്ത. | ഭൂതം. | ഭാവി, |
|---|---|---|
| വേണുന്നു } | വേണ്ടി | വേണ്ടും } |
| വേണ്ടുന്നു } | | വേണ്ടു } |

ഈ രൂപങ്ങളെ തന്നെ ആദിവൎണ്ണമായ വകാരം വിട്ടിട്ടു ധാതുവിൽ ചേൎക്കണം.

| | വൎത്ത. | ഭൂതം. | ഭാവി. | |
|---|---|---|---|---|
| ഉദാ— | പറയേണ്ടുന്നു | പറയേണ്ടി, | പറയേണ്ടും | പറയേണ്ടു. |

92. അനുജ്ഞായകം, അനുജ്ഞ(സമ്മതം)യെ കുറിക്കുന്നു.

93. അനുജ്ഞായകത്തിന്ന് 'ആം' എന്ന പ്രത്യയം.

ഉദാ — പറ — പറയാം (പറക സമ്മതിക്കപ്പെട്ടിരിക്കുന്നു എന്നൎത്ഥം)
ചെയ്യ് — ചെയ്യാം — ചെയ്ക ടി
പോ — പോകാം — പോക ടി
കേൾ — കേൾക്കാം — കേൾക്ക ടി

94. അനുജ്ഞായകത്തിന്നും അതിന്റെ അൎത്ഥമായ അനുജ്ഞ ഭൂതമോ ഭാവിയോ വൎത്തമാനമോ ആകാവുന്നതിനാൽ ത്രികാലങ്ങളുടെ യോഗത്തിന്ന വകയുണ്ടു്. ഈ പ്രകാരത്തിലുള്ള പ്രത്യയം 'ആവുക' ധാതുവിന്റെ 'ആകും' എന്ന ഭാവിരൂപം സങ്കോചിച്ചുണ്ടായതാകയാൽ ആ ധാതുവിന്റെ ത്രികാലരൂപങ്ങളെ തന്നെ കാലഭേദം കുറിപ്പാൻ ഉപയോഗപ്പെടുത്തുന്നു.

| വൎത്ത. | ഭൂതം. | ഭാവി. |
|---|---|---|
| ഉദാ—പറയാവുന്നു | പറയായി | പറയാം |
| കാണാക(വു)ന്നു | കാണായി | കാണാം |

95. വിധായകാനുജ്ഞായകങ്ങളിൽ പ്രത്യയസ്ഥാനം വഹിക്കുന്നതു വേറെ ധാതുക്കളാകയാൽ ആ ധാതുക്കളെ പിരിച്ചും പ്രയോഗിക്കാം. അങ്ങനെ ചെയ്യുമ്പോൾ പ്രധാനധാതുവിന്റെ ന

ട്ടുവിനയെച്ചത്തിൽ 'വേൺ' 'ആവുക' കളുടെ ആവശ്യപ്പെട്ട രൂപങ്ങളെ സമാസംപോലെ ചേർക്കണം.

| | | |
|---|---|---|
| ഉദാ—പറയണം | അല്ലായ്കിൽ | പറകവേണം |
| പറയേണ്ടുന്ന | ടി | പറയവേണ്ടുന്ന |
| പറയാം | ടി | പറകയാം |

96. ശിഷ്ടാർത്ഥത്തിൽ വിധായകവും, അനുജ്ഞ ചെയ്യുന്നവനും കർത്താവും വെവ്വേറെയാകുന്നിടത്തു അനുജ്ഞായകവും *നിർദ്ദിഷ്ടകർത്തൃക* മാകും.

നിർദ്ദിഷ്ടകർത്തൃകമെന്നാൽ കർത്താവിനെക്കൂടി നിർദ്ദേശം ചെയ്യു (ഉള്ളടക്കംചെയ്യു) ക്രിയ എന്നർത്ഥം. പ്രധാനധാതുവിന്റെ നടുവിനയെച്ചം പ്രത്യയസ്ഥാനത്തു നിൽക്കുന്ന ധാതുവിന്റെ കർത്താവായി വരുന്നതിനാൽ ക്രിയയിൽതന്നെ കർത്താവുംകൂടി അടങ്ങിപ്പോകുന്നു; അതിനാൽ വേറെ ഒരു കർത്താവു ഈ ക്രിയകൾക്കു ആവശ്യമില്ല. ഒറ്റപ്പദമായിട്ടു തന്നെ ഇരുന്നാലും നിർദ്ദിഷ്ടാർത്ഥങ്ങളിൽ (പൂരിപ്പിക്കേണ്ടപ്പെട്ട അർത്ഥങ്ങളിൽ) പിരിച്ചു പ്രയോഗിക്കുന്നതുപോലെ വിചാരിപ്പാനുള്ളതു് എന്നു വന്നുകൂടുന്നു.

| | |
|---|---|
| ഉദാ—കാകട്ടന്് ഉറങ്ങണം | (=ഉറങ്ങുകവേണം) |
| എനിക്കു വീട്ടിൽ പോകണം | (=പോകവേണം) |
| നമുക്കു കളിപ്പാൻപോകാം | (=പോകുക നാം) |

97. മേൽ വിവരിച്ച നാലു പ്രകാരങ്ങൾക്കു പുറമേ *പ്രാർത്ഥകം*, *ആശംസകം* എന്നു രണ്ടു പ്രകാരങ്ങൾ കൂടി ഉണ്ടെന്നു പറയാം. എന്നാൽ അവ മുൻ പറയപ്പെട്ട നാലെണ്ണങ്ങളിൽ ഒന്നിൽ നിന്നു ഉത്ഭവിക്കുന്നവ തന്നെ ആകുന്നു. അതിനാൽ രൂപസിദ്ധി നോക്കുമ്പോൾ അവയെ സ്വതന്ത്രങ്ങളായി ഗണിക്കേണ്ടതില്ല. *പ്രാർത്ഥകം* പ്രാർത്ഥനയെയും *ആശംസകം* ആശംസയെയും കാണിക്കുന്നു. (ആശംസയെന്നാൽ ഒരു വസ്തു തനിക്കു കിട്ടിയാൽ കൊള്ളായിരുന്നു എന്നു കഠിനമായുള്ള ആശ.)

98. വിധായകത്തിൽ 'ഏ' എന്ന നിപാതം ചേർത്താൽ അതു പ്രാർത്ഥകമാകും.

ഉദാ—എനിക്കു ഒരു പുത്രനുണ്ടാകണമേ!
പിച്ചതരണമേ!

വേറെ ഉദാഹരണങ്ങൾ—

കന്നം തെണ്ടാടിടപെട്ടു
കണ്ണൂറ്റുകെട്ടുന്നതു പൂരികയോടായി
അവയോടു കടകയെ ധരിപ്പിച്ചു
ദ്വൈാടി മഹാദേവിയെയുമടിന്ന
സൌമിത്രിയോടു വില്ലുവാങ്ങി.

145. A. കർത്താവു് കർമ്മമെന്തിന് ഉതകണമെന്നുവിചാരിക്കുന്നുവോ അതു കാരകം '*സ്വാമി*'

ഉദാ—ധാർമ്മികൻ ബ്രാഹ്മണനു പശുവിനെ കൊടുക്കുന്നു

ഇതിൽ ധാർമ്മികൻ പശുവിനെ കൊടുക്കുന്നതു ബ്രാഹ്മണനു ഉപകരിക്കണമെന്നുള്ള വിചാരത്തിന്മേലാകയാൽ 'ബ്രാഹ്മണൻ' സ്വാമി.

വേറെ ഉദാഹരണങ്ങൾ—

രോഗി തലയ്ക്കു എണ്ണ തേയ്ക്കുന്നു
വേലക്കാരൻ ചെടിക്കു വളമിടുന്നു
കല്ലൻ തിരിക്കു വെള്ളം തേയ്ക്കുന്നു
രാമൻ പുത്രനു ധനം തേടുന്നു

B. വ്യധികരണവിധിയിൽ ഉദ്ദേശ്യമായ കാരകവും 'സ്വാമി'തന്നെ.

നാം ഏതിനെപ്പറ്റി സംസാരിക്കുന്നുവോ അതു ഉദ്ദേശ്യം; അതിന് എന്തുണ്ടാകുന്നു എന്നു പറയുന്നുവോ അതു വിധേയം. ഇങ്ങനെ വാക്യത്തിൽ ഉദ്ദേശ്യം വിധേയം എന്നു രണ്ടു ഭാഗങ്ങൾ. 'കാക്ക കറുത്തതാകുന്നു' എന്നു പറയുന്നിടത്തു നാം സംസാരിക്കുന്നതു കാക്കയെപ്പറ്റി ആകയാൽ 'കാക്ക' ഉദ്ദേശ്യം; കാക്കയെപ്പറ്റി പറയുന്ന 'കറുത്തതാകുന്നു' എന്നതു വിധേയം. ഇതിൽ ഉദ്ദേശ്യമായ കാക്കയും, വിധേയമായ 'കറുത്തതു' എന്നതു് ഒരേ വിഭക്തി (നിർദ്ദേശിക)യിൽ ആകയാൽ ഇതു സമാനാധികരണമായ വിധി. വാക്യം 'കാക്കയ്ക്കു കറുപ്പുണ്ടു്' എന്നാക്കിയാൽ അതു വ്യധികരണവിധി. ഇതിൽ ഉദ്ദേശ്യമായ 'കാക്ക' സ്വാമി.

വേറെ ഉദാഹരണങ്ങൾ—

രാമനു പുത്രന്മാരായി
പുരയ്ക്കു തീപിടിക്കുന്നു
പഴത്തിനു പാകം വന്നു
കരിമ്പിനു മധുരമുണ്ടു്

146 കർത്താവു ക്രിയയ്ക്കു് ആധാരമായി കല്പിക്കുന്ന കാരകം *അധികരണം*.

ഉദാ — പായിലിരിക്കുന്നു
കഴുത്തിൽ കയറി
തെരുകയിൽ ചാമ്പിച്ചു.

ഇനി കാരകങ്ങൾക്കു പുറമേയും ചില അർത്ഥങ്ങൾ വിഭക്തികൾക്കുള്ളവയെ ചൊല്ലുന്നു —

147. നിർദ്ദേശമർത്ഥത്തിലും നിർദ്ദേശിക വരും. നിർദ്ദേശമെന്നാൽ ഒരു വസ്തുവിനെ ചൂണ്ടിക്കാണിക്ക.

ഉദാ — രാവണൻ എന്ന രാക്ഷസൻ.
സിംഹം ഒരു മൃഗമാകുന്നു.
മുഖമാകുന്ന താമര.

ഇവയിൽ തടിച്ച പദങ്ങൾക്കു നിർദ്ദേശമർത്ഥത്തിൽ നിർദ്ദേശിക.

148. അകർമ്മകക്രിയകൾക്കു അവയുടെ കൃതികൃത്തിലെ രൂപം കർമ്മംപോലെ നില്ക്കും.

ഉദാ — ഞാൻ ഒരു ചാട്ടം ചാടി
അവൻ ഒരു ഓട്ടം ഓടി
ഇവൻ ഒരു വീഴ്ച വീണു.

149. തുല്യാർത്ഥപദങ്ങളുടെ യോഗത്തിൽ സംയോജികയും ഉദ്ദേശികയും വരും.

ഉദാ — അവനോടു തുല്യൻ, അവനു തുല്യൻ.

A. ദിക്, ദേശം, കാലം, സംഖ്യ ഇവയ്ക്കു വ്യവസ്ഥചെയ്യുമ്പോൾ അവധിയായി നില്ക്കുന്ന പദത്തിനു ഉദ്ദേശിക വരും.

ഉദാ — മേരുവിനു മേൽക്കു അസ്തഗിരിക്കു കിഴക്കു —ദിക്
കള്ളനെ കഴുത്തിനു പിടിക്കുന്നു —ദേശം
പത്തു ദിവസത്തിനു മുമ്പു —കാലം
ബ്രഹ്മാവിനു ൧൭-ാമൻ ദശരഥൻ —സംഖ്യ

B. കാലാദ്ധ്വാക്കളെ പരിച്ഛേദിക്കുന്നിടത്തു ആധാരമർത്ഥത്തിലും ഉദ്ദേശികവരും.

ഉദാ — പത്തുമണിക്കു തപാൽ വരുന്നു —കാലപരിച്ഛേദം
ഓണത്തിനു പോരി വരുന്നു — ,,
രണ്ടു മുഴത്തിനു മുറിക്കുന്നു —അദ്ധ്വപരിച്ഛേദം
പാന്ഥൻ അടിക്കടിക്കു തിരിഞ്ഞുനോക്കുന്നു — ,,

C. * പ്രയോഗിക്കാതെ തന്നെ അൎത്ഥാൽ സിദ്ധിക്കുന്ന പിൻവിനയെച്ചത്തിന്റെ കൎമ്മത്തെ കുറിക്കുന്നതിനും ഉദ്ദേശിക വരും.

ഉദാ—പൂവിനു പോകുന്നു —പൂ പറിക്കാൻ എന്നൎത്ഥം.
ഭിക്ഷയ്ക്കു തെണ്ടിനടന്നു —ഭിക്ഷ വാങ്ങാൻ ടി
തപസ്സിനാരംഭിച്ചു —തപസ്സുചെയ്യാൻ ടി
ചൂതിനു ഇരുന്നു —ചൂതുകളിപ്പാൻ ടി

150. നിൎദ്ധാരണാൎത്ഥത്തിലും പ്രയോജികാധാരികകൾ വരും. നിൎദ്ധാരണമെന്നാൽ കൂട്ടത്തിൽ നിന്നു ഒന്നിനെ വേൎതിരിക്കയാകുന്നു.

ഉദാ—
{ ഇവയാലൊന്നു പറിച്ചു.
{ ഇവയിൽ ഒന്നു പറിച്ചു.
{ ബ്രഹ്മസഭ്യന്മാരാലാഹരി
{ ബ്രഹ്മസഭ്യരിലാഹരി.
{ രണ്ടാലൊന്നു
{ രണ്ടിലൊന്നു

151. A. താരതമ്യാൎത്ഥത്തിലും ആധാരിക വരും.
ഉദാ—ഇരുവരിൽ ശ്രേഷ്ഠനും അവൻ.
ഭൂമിയിൽ ഗുണമേറും ഗുരുഭക്തൻ.
എന്നിലും പ്രിയം ഉമയോ വല്ലഭ.

B. ആധാരിക കാലപ്രകാരങ്ങളെയും കുറിക്കും.
ഉദാ - ബലിയുടെ രാജ്യകാലത്തിൽ.
(ബലി രാജ്യം ഭരിച്ചകാലത്തു എന്നൎത്ഥം)
ഉച്ചത്തിൽ പാടുന്നു.
(ഉച്ചപ്രകാരത്തിൽ എന്നൎത്ഥം)

152. നാമങ്ങൾക്കു തമ്മിലുള്ള സംബന്ധത്തെ കുറിക്കുന്നതിനു സംബന്ധികാവിഭക്തി വരും.

ഉദാ—രാജാവിന്റെ ഭൂമി — സ്വസ്വാമിഭാവസംബന്ധം.
വസിഷ്ഠന്റെ ശിഷ്യൻ — ഗുരുശിഷ്യഭാവ ടി
രാമന്റെ പുത്രൻ — പിതൃപുത്രഭാവ ടി
മരത്തിന്റെ കായ് — ജന്യജനകഭാവ ടി
ഇതിന്റെ കാരണം — കാൎയ്യകാരണഭാവ ടി
ഇത്യാദി.

---

* പ്രയോഗിക്കാതെ അൎത്ഥത്താൽ സിദ്ധിക്കുമെന്നുവെച്ചു വിടുന്ന പദത്തിനു അൎത്ഥസിദ്ധം (Eng- understood) എന്നു പേർ. ഉദാഹരണത്തിൽ പറിക്കാൻ ഇത്യാദികളെ അൎത്ഥസിദ്ധം എന്നു പറയാം.

കൃതികൃത്തു കൃതിയുടെ രൂപമാണെങ്കിലും നാമമായിപ്പോകുന്നതിനാൽ അതിന്റെ കർത്താവിനെ കുറിക്കുന്നതിനും സംബന്ധികതന്നെ.

| | |
|---|---|
| ഉദാ—രാമന്റെ വരവു | രാമൻ വരുന്നതു എന്നു കർത്താ. |
| കുട്ടികളുടെ കളി | കുട്ടികൾ കളിക്കുന്നതു ടി |
| അവന്റെ ഓട്ടം | അവൻ ഓടുന്നതു ടി |
| ഹനുമാന്റെ ചാട്ടം | ഹനുമാൻ ചാടുന്നതു ടി |
| ഇലകളുടെ ഇളക്കം | ഇലകൾ ഇളകുന്നതു ടി |

കൃതിരൂപമായിരിക്കുന്ന കൃതി സകർമ്മകമായാൽ അതിന്റെ കർമ്മത്തെ കുറിക്കുന്നതിനും സംബന്ധികതന്നെ.

ഉദാ—കുട്ടികൾക്കു പഠിച്ചതിന്റെ ഓർമ്മ വേണം - പഠിച്ചതിനെ ഓർക്കുക എന്നു കർമ്മം.
വ്യാകരണത്തിന്റെ അറിവു അത്യാവശ്യമാകുന്നു—വ്യാകരണത്തെ അറിക എന്നു കർമ്മം.
ചോറിന്റെ ഊൺ ചോറാൺ ചോറിനെ ഉണ്ണുക ടി

എന്നാൽ മലയാളത്തിലെ കൃതിരൂപങ്ങളുടെ കർമ്മത്തെ കുറിക്കുന്നതിന് ഇങ്ങനെ സംബന്ധിക ഉപയോഗിക്കുന്നതു അപൂർവ്വമാണ്. സംസ്കൃതധാതുക്കളിലാകട്ടെ ധാരാളവുമാണ്. ബാലിയുടെ വധം; ഈശ്വരന്റെ സ്മരണ. കാവ്യങ്ങളിന്റെ ജ്ഞാനം ഇത്യാദി. അപ്പോഴും സകർമ്മകകൃതികളുടെ കൃതികൃത്തുപയോഗിക്കുന്നിടത്തു് അതിന്റെ കർത്താവിനേയും കർമ്മത്തെയും സംബന്ധികകൊണ്ടു് കുറിക്കേണ്ടതായിവരുന്നു. അങ്ങനെ വരുന്നിടത്തു കർത്താവിനെ കുറിക്കുന്നതിന് ഉദ്ദേശികയെ ഉപയോഗിച്ചുകൊണ്ടു കർമ്മത്തിനു സംബന്ധിക ഉപയോഗിക്ക എന്നാണേർപ്പാട്. രാമനുള്ള വ്യാകരണത്തിന്റെ അറിവു ഇത്യാദി.

153. ദിക്ക്, ദേശം, കാലം, പ്രകാരം, പരിമാണം ഇവ അർത്ഥമായുള്ള ശബ്ദങ്ങളെ വിഭക്തി ഒന്നും കൂടാതെയും പ്രയോഗിക്കാം.

ഉദാ—തെക്കു, വടക്കു, കീഴ, മേൽ—ദിക്ക്
മന്നിടമെല്ലാം നിറഞ്ഞ കീർത്തി—ദേശം
൧൦൯൯-ാമാണ്ടു മീനമാസം ൨൫-ാം- എഴുതിയതു—കാലം
അപ്രകാരം, അതിൻവണ്ണം, ആ വിധം—പ്രകാരം
നാഴിയരി, തെയാഴികമഴി—പരിമാണം

# സമാസപ്രകരണം

154. പദങ്ങളെ കൂട്ടിച്ചേർക്കയാകുന്നു *സമാസം*. അന്യോന്യസംബന്ധത്തെ കുറിക്കുന്നതിനു വിഭക്തി മുതലായ പ്രത്യയങ്ങളെ ചേർത്തു ഒരു വാചകമെഴുതുന്നതിനു പകരം ആ വാചകത്തിനു വേണ്ടുന്ന ശബ്ദങ്ങളെ ഒന്നായ് കൂട്ടിച്ചേർത്തു പറഞ്ഞാൽ സമാസമായി. ഏതെല്ലാം പദങ്ങൾ കൂടിച്ചേർന്നു ഒരു സമാസമുണ്ടാകുന്നുവോ ആ പദങ്ങളെല്ലാം ആ സമാസത്തിന്റെ '*ഘടകങ്ങൾ*' എന്നു പറയുന്നു. രണ്ടു പദം ചേർന്നുണ്ടാകുന്ന സമാസത്തിൽ ഒന്നാം പദം *പൂർവപദം*; രണ്ടാം പദം *ഉത്തരപദം*; മൂന്നുപദം ചേർന്ന സമാസത്തിൽ ഒന്നാംപദം പൂർവപദം; രണ്ടാംപദം *മധ്യപദം*; മൂന്നാംപദം ഉത്തരപദം. മൂന്നിലധികം പദം ചേർന്ന സമാസത്തിൽ ഒന്നാംപദം രണ്ടാംപദത്തെ അപേക്ഷിച്ച് പൂർവപദം; രണ്ടാംപദം മൂന്നാംപദത്തെ അപേക്ഷിച്ച് പൂർവപദവും, ഒന്നാം പദത്തെ അപേക്ഷിച്ച് ഉത്തരപദവും ആകുന്നു. ഇങ്ങനെ നടുവിലുള്ള പദങ്ങൾ എല്ലാം ചിലപ്പോൾ പൂർവപദവും ചിലപ്പോൾ ഉത്തരപദവും വിവക്ഷപോലെ ആകും. സമാസത്തിന്റെ അർത്ഥത്തെ വിവരിക്കുന്ന വാചകത്തിനു *വിഗ്രഹം* എന്നു പേർ.

| | സമാസം | വിഗ്രഹം. |
|---|---|---|
| ഉദാ— | തലവേദന | തലയിലെ വേദന |
| | താമരക്കണ്ണൻ | താമരപോലുള്ള കണ്ണുള്ളവൻ |
| | പിടിപെടുക | പിടിയിൽ പെടുക |

155. ഘടകപദങ്ങളുടെ ജാതിഭേദം പ്രമാണിച്ചു സമാസങ്ങളെ ആറായി വിഭജിക്കാം.

1. ക്രിയാംഗം ക്രിയയോട് —കൊണ്ടോടുക, കഷ്ണിച്ചുകൊടുക്ക
2. നാമം ക്രിയയോട് —കൈകൊട്ടുക, വിലയിടുക
3. നാമാംഗം നാമത്തോട് —പേരാൽ, കെട്ടിയ പെൺ
4. നാമം നാമാംഗത്തോട്—തേനൊഴുകും വാണി
5. നാമം നാമത്തോട് —പൊൻകുടം, തലവേദന
6. ഭേദകം നാമത്തോട് —വെൺചാമരം, ചെന്താമര.

156. ഘടകപദങ്ങളുടെ പ്രാധാന്യം പ്രമാണിച്ചു സമാസങ്ങളെ താഴെ കാണിക്കുന്നപ്രകാരം വിഭജിച്ചിരിക്കുന്നു—

1. പൂർവപദാർത്ഥപ്രധാനം (*അവ്യയീഭാവൻ*) ഉപഹരി.
   (ഹരിയുടെ സമീപം എന്നു പൂർവപദാർത്ഥം പ്രധാനം)
2. ഉത്തരപദാർത്ഥപ്രധാനം *തൽപുരുഷൻ* —തലവേദന.
   (തലയിലെ വേദന എന്നു ഉത്തരപദാർത്ഥം പ്രധാനം.)

A. ,, *കർമ്മധാരയൻ* —നീലക്കൽ

(നീലമായ കാർ എന്ന ഉത്തരപദാർത്ഥം പ്രധാനം.)

B. ,, *(ദ്വിഗു)* —ത്രിലോകി

(മൂന്നുലോകങ്ങൾ എന്ന ഉത്തരപദാർത്ഥം പ്രധാനം.)

3. അന്യപദാർത്ഥപ്രധാനം *ബഹുവ്രീഹി* —താമരക്കണ്ണൻ

(താമരപോലുള്ള കണ്ണുള്ളവനെന്ന അന്യപദാർത്ഥം പ്രധാനം.)

4. സർവ്വപദാർത്ഥപ്രധാനം *ദ്വന്ദ്വൻ* — അച്ഛനമ്മമാർ

(അച്ഛനുമമ്മയും എന്ന എല്ലാ പദാർത്ഥവും പ്രധാനം)

ഇവയിൽ അവ്യയീഭാവനും ദ്വിഗുവും സംസ്കൃതത്തിലെ ഉള്ളൂ; അതിനാൽ ആണ് അവയെ വലയത്തിനകത്തിട്ടിരിക്കുന്നത്. അവയ്ക്കുമാത്രം ഉദാഹരണവും സംസ്കൃതപദമാണെന്നു നോക്കുക. കർമ്മധാരയനും ദ്വിഗുവും തൽപുരുഷന്റെ ഉൾപിരിവുകളെ ആകുന്നുള്ളൂ. 'ഷോഢാ സമാസഃ സംക്ഷേപാൽ' എന്ന സമാസചക്രവചനം സ്ഥൂലദൃഷ്ട്യാ ചെയ്തിട്ടുള്ളതാകുന്നു.

157. (1) എല്ലാ വിഭക്തികളുടെയും ഗതികളുടെയും വിഭക്ത്യാഭാസങ്ങളുടെയും അർത്ഥത്തിൽ ഒരു പൂർവ്വപദം ഉത്തരപദത്തോടു സമാസിച്ചു തൽപുരുഷന്മാരാകും.

ഉദാ—

| അർത്ഥം | സമാസം | വിഗ്രഹം |
|---|---|---|
| നിർദ്ദേശിക | ഭേദമാവുക | ഭേദം ആവുക |
| പ്രതിഗ്രാഹിക | പാമ്പുവെട്ടി | പാമ്പിനെ വെട്ടുന്നതു |
| സംയോജിക | [illegible] | പന്തിനോടുചേർക്കുന്നതു |
| ഉദ്ദേശിക | കൊടിമരം | കൊടിക്കുള്ള മരം |
| പ്രയോജിക | ഇരട്ടിപ്പെട്ടി | ഇരട്ടിയായുള്ള പെട്ടി |
| സംബന്ധിക | മരപ്പൊടി | മരത്തിന്റെ പൊടി |
| ആധാരിക | മരക്കേറ്റം | മരത്തിൽ കേറുക |
| വിഭക്ത്യാഭാസം | 'ഏ' തലവേദന | തലയിലെ വേദന |
| ഗതി-'നിന്നു' | നാട്ടുനീങ്ങി | നാട്ടിൽനിന്നു നീങ്ങി |

ഇവയ്ക്കു 'നിർദ്ദേശികാതൽപുരുഷൻ' 'പ്രതിഗ്രാഹികാതൽപുരുഷൻ' 'വിഭക്ത്യാഭാസതൽപുരുഷൻ' 'ഗതിതൽപുരുഷൻ' ഇത്യാദി പേരുകൾ.

(2) സമാനാധികരണമായ വിശേഷണം വിശേഷ്യത്തോടു ചേർന്നുണ്ടാകുന്ന തൽപുരുഷൻ 'കർമ്മധാരയൻ' എന്നപേർ.

| സമാസം. | വിഗ്രഹം. |
|---|---|
| ഉദാ—കൊന്നത്തെങ്ങ് | കൊന്നയായ തെങ്ങ് |
| പൊണ്ണത്തടിയൻ | പൊണ്ണയായ തടിയൻ |
| നീലക്കരിമ്പ് | നീലയായ കരിമ്പ് |

(3) ഒന്നു മറ്റേതു തന്നെ എന്ന അഭേദം അർത്ഥത്തിൽ രണ്ടു വിശേഷ്യങ്ങൾ തങ്ങളിൽ സമാസിക്കുന്നതു 'രൂപകതൽപുരുഷൻ'.

| സമാസം. | വിഗ്രഹം. |
|---|---|
| ഉദാ—അടിമലർ | അടിതന്നെയാകുന്ന മലർ |
| മയക്കത്തൻ | മയം ,, കത്തൻ |
| മൊഴിമധു | മൊഴി ,, മധു |

(4) പ്രയോഗിക്കാതെ തന്നെ അർത്ഥംകൊണ്ടു സിദ്ധിക്കുന്നതായ മദ്ധ്യമപദം ലോപിച്ചിട്ടുള്ള തൽപുരുഷൻ 'മദ്ധ്യമപദലോപി.'

| സമാസം. | വിഗ്രഹം. |
|---|---|
| ഉദാ—വെണ്ണക്കൃഷ്ണൻ | വെണ്ണപ്രിയനായ കൃഷ്ണൻ |
| തീവണ്ടി | തീയാലോടിക്കപ്പെടുന്നവണ്ടി |
| മഞ്ഞുതൊപ്പി | മഞ്ഞിനെ തടുക്കുന്നതൊപ്പി |

(5) മുൻവിനയെച്ചവും, ധാതുവും ക്രിയയോടു സമാസിക്കുന്നതു 'ക്രിയാതൽപുരുഷൻ.'

ഉദാ—ചെയ്തുകൊൾക; പറഞ്ഞുപോയി; തേച്ചുകളി.
ഇറക്കം; അരകല്ല്; എരിതീയാ.

(6) കാരകം ക്രിയയോടു സമാസിക്കുന്നതു 'കാരകതൽപുരുഷൻ'.

| സമാസം. | വിഗ്രഹം. |
|---|---|
| ഉദാ—തപസ്സിരിക്ക | തപസ്സിൽ ഇരിക്ക |
| വേളികഴിക്ക | വേളിയെ കഴിക്ക |
| തേനൊലിക്കും | തേൻ ഒലിക്കുന്ന |

158. (1) 'അതുള്ളവൻ,-ൾ,-തു' എന്ന അന്യപദാർത്ഥം പ്രധാനമായിട്ടു വിശേഷണം വിശേഷ്യത്തോടു സമാസിക്കുന്നതു 'സാധാരണബഹുവ്രീഹി.'

| സമാസം. | വിഗ്രഹം. |
|---|---|
| ഉദാ—മധുരമൊഴി | മധുരമായ മൊഴിയുള്ളവൻ,-ൾ,-തു. |
| ഒറ്റമുലയൻ | ഒറ്റ മുലയുള്ളവൻ |
| പലവിധം | പല വിധങ്ങളോടുകൂടിയതു |
| മെട്ടക്കണ്ണി | മെട്ടിയ കണ്ണുള്ളവൾ |

(2) ഉപമാവാചകമായ മദ്ധ്യമപദമുള്ള ബഹുവ്രീഹി 'ഉപമാഗർഭം'.

ഉദാ —

| സമാസം. | വിഗ്രഹം. |
|---|---|
| കഞ്ജനേർമിഴി | കഞ്ജത്തിനു നേരായ മിഴിയുള്ള |
| വണ്ടാർതൊഴും കുഴലി | വണ്ടുകൾ തൊഴുന്നതായ കുഴലുള്ളവൾ |

(3) ഉപമാവാചകമായ മദ്ധ്യമപദം ലോപിച്ചുള്ള 'ഉപമാലുപ്തം'.

ഉദാ —

| സമാസം. | വിഗ്രഹം. |
|---|---|
| മതിമുഖി | മതിയോടൊപ്പമുള്ള മുഖമുള്ളവൾ |
| താമരക്കണ്ണൻ | താമരപോലെയുള്ള കണ്ണുള്ളവൻ |

(4) ഉപമാനപദം ലോപിച്ചുള്ള 'ഉപമാനലുപ്തം'.

ഉദാ —

| സമാസം. | വിഗ്രഹം. |
|---|---|
| പേടക്കണ്ണി | പേടയുടെ കണ്ണുപോലെ കണ്ണുള്ളവൾ |

ഇവിടെ പേടയുടെ കണ്ണ് എന്നുള്ള ഉപമാനം ലോപിച്ചിരിക്കുന്നു.

160. (1) അതും ഇതും എന്ന സമുച്ചയാർത്ഥത്തിൽ സാധാരണ നാമങ്ങൾ സമാസിക്കുന്നതും (2) അതോ ഇതോ എന്ന വികല്പാർത്ഥത്തിൽ സംഖ്യകൾ സമാസിക്കുന്നതും 'ദ്വന്ദ്വൻ'.

ഉദാ —

| | സമാസം | വിഗ്രഹം. |
|---|---|---|
| ൧) | അച്ഛനമ്മമാർ | അച്ഛനും അമ്മയും |
| | ആന കുതിര തേർ കാലാളുകൾ | ആനയും കുതിരയും തേരും കാലാളുകളും |
| ൨) | രണ്ടു മൂന്നു | രണ്ടോ മൂന്നോ |
| | പത്തു നൂറു | പത്തോ നൂറോ |

ഗുണഭേദകങ്ങൾ നാമത്തോടു ചേർന്നുള്ള കർമ്മധാരയൻ * നിത്യസമാസമാകുന്നു.

ഉദാ — നന്മുല്ല, പുതിയാറ്, കരിങ്കല്ല്, ചെങ്കയൽ, തിരുമുഖം, ഇളംപക്ഷി ഇത്യാദി

ഇവയിൽ നൽ മുതലായ ഭേദകങ്ങളെ ഒരിക്കലും പിരിച്ചു പ്രയോഗിക്കാറില്ല.

---

* നിത്യം അനിത്യം എന്നു രണ്ടുവിധംകൂടി സമാസത്തിനു ചൊല്ലാം. സമാസിച്ചല്ലാതെ വിഗ്രഹിച്ചുപയോഗിച്ചുകൂടാത്തതു നിത്യസമാസം; ശരിയായി വിഗ്രഹിച്ചും ഉപയോഗിക്കാവുന്നതു് അനിത്യസമാസം.

160. സമാസങ്ങൾക്കു ഇങ്ങനെ വിഭാഗം പറഞ്ഞതിനു പുറമെ ഒരുവിധം വിഭാഗം കൂടിയുണ്ട്. സമാസഘടകങ്ങളായ നാമങ്ങൾക്കുള്ള ലിംഗവചനപ്രത്യയങ്ങൾക്കു ലോപമുള്ളതു് ലുപ്തം; ലോപമില്ലാത്തതു് അലുപ്തം. ശുദ്ധമലയാളപദങ്ങളെക്കൊണ്ടുള്ള സമാസം മിക്കതും അലുപ്തമായിരിക്കും; സംസ്കൃതപദം ചേർന്നുള്ളതു് പ്രായേണ ലുപ്തമാകുന്നു.

ഉദാ—

അലുപ്തം:
- ഉടയർകോൻ — വചനത്തിനു ലോപമില്ല.
- തേവകൾ തേവൻ ,, ,,
- ഒന്നൻതിരുവടി — ലിംഗത്തിനു് ,,
- കുളങ്ങര ,, ,,

ലുപ്തം:
- ദേവഹിയാനം — ലിംഗവചനങ്ങൾക്കു ലോപം.
- കാട്ടാളവീരൻ — ,, ,,
- അലർശരപരിതാപം ,, ,,

ഇനി സമാസം സംബന്ധിച്ചു ചില പ്രക്രിയകളുള്ളവയെ ചൊല്ലേണ്ടതുണ്ട്.

161. സംബന്ധികാതൽപുരുഷനിൽ പൂർവപദം വ്യഞ്ജനാന്തവും ഉത്തരപദം വ്യഞ്ജനാദിയും ആയിരുന്നാൽ അവയ്ക്കു മദ്ധ്യേ 'ഇൻ' എന്ന ആഗമം ചേർക്കണം.

| ഉദാ— സമാസം | വിഗ്രഹം. |
| --- | --- |
| കണ്ണിൻമകൾ | കണ്ണിന്റെ മകൾ |
| കാറ്റിൻമകൻ | കാറ്റിന്റെ മകൻ |

പ്രത്യു— (ഉത്തരപദം വ്യഞ്ജനാദിയല്ലെങ്കിൽ)

| | |
| --- | --- |
| മന്നകം | മന്നിന്റെ അകം |
| കാലടി | കാലിന്റെ അടി |

(പൂർവപദം വ്യഞ്ജനാന്തമല്ലെങ്കിൽ)

| | |
| --- | --- |
| തീക്കനൽ | തീയുടെ കനൽ |
| കൈവിരൽ | കൈയുടെ വിരൽ |

(സംബന്ധികാതൽപുരുഷനല്ലെങ്കിൽ)

| | |
| --- | --- |
| കാട്ടുപോത്തു | കാട്ടിലെ പോത്തു |
| പാക്കുവെട്ടി | പാക്കിനെ വെട്ടുന്നതു്. |

A. പൂർവപദം ഓഷ്ഠ്യ ഉകാരാന്തമായിരുന്നാലും ഇൻ ആഗമം വേണം. എന്നാൽ ഇതിൽ ഇകാരം ലോപിപ്പിച്ച 'ൻ' എന്നു മാത്രമേ സാധാരണ ഉപയോഗിക്കാറുള്ളു.

ഉദാ—കായാ(വ്)+പൂ=കായാവിൻപൂ=കായാമ്പൂ.
മാ(വ്)+കാ=മാവിൻകാ=മാങ്കാ=മാങ്ങ.
പിലാ(വ്)+കൂട്=പിലാവിൻകൂട്=പിലാങ്കൂട്.

൧൦. ഉയർത്തി ജ്ഞാനാജ്ഞപ്രകാശനായുമായും-
പ്രവൃത്തന്യത്തോത്തരവശാംശവൃത്തൈ:
൧൧. വിമലാഞ്ചലമാർഗ്ഗഗ്രാഹവിഗ്രഹൻ
വിമലാഞ്ചലശൈലവിലോചനൻ

# സാമാന്യവിധിപ്രകരണം

163. ആകാംക്ഷയെന്ന വസ്തുവെന്താണെന്നു മുൻ വിവരിച്ചിട്ടുണ്ടല്ലോ. ശബ്ദങ്ങൾക്കു തമ്മിലുള്ള ആകാംക്ഷയ്ക്ക് എല്ലാം പൂർത്തിവരുന്ന വിധത്തിൽ ഒരു സംഗതിയെ വിവരിക്കുന്ന പദങ്ങളുടെ കൂട്ടത്തിനു *വാക്യം* എന്നു പേർ. എല്ലാ വാക്യങ്ങളേയും രണ്ടംശമാക്കി പിരിക്കാം. * *ആഖ്യ* എന്നും *ആഖ്യാത*മെന്നും. നാം ഏതിനെപ്പറ്റി സംസാരിക്കുന്നുവോ ആ വസ്തു *ആഖ്യ*യാകുന്നു, ആ വസ്തുവിനെപ്പറ്റി നാം എന്തു സംസാരിക്കുന്നുവോ ആ സംഗതി *ആഖ്യാതം* ആകുന്നു. ഈ രണ്ടും ചേർന്നിട്ടത്രേ വാക്യം ഉണ്ടാകുന്നതു്.

ഉദാ—(വീട്ടിൽവെച്ചു കളിച്ചുനടക്കയാൽ പാഠം പഠിക്കാൻ ഇടയാകാത്ത രാമൻ)

{(പള്ളിക്കൂടത്തിൽ ചെന്നപ്പോൾ വാദ്ധ്യാരുടെ പ്രഹരമേററു)}

ഇവിടെ ഒററവലയത്തിലുള്ള ഭാഗമത്രയും ആഖ്യ; ഇരട്ടവലയത്തിലുള്ള ഭാഗം ആഖ്യാതം.

കർത്താവായി നിൽക്കുന്ന നാമമോ നാമസദൃശമായ മററാന്നോ തന്നെയാണ് ആഖ്യയാകുന്നതു്. സർവ്വനാമങ്ങളും, വാക്യ

* മുമ്പു 145 (B) ൽ ഉദ്ദേശ്യം എന്നും വിധേയം എന്നും പറഞ്ഞതു തന്നെ ആണ് ഈ ആഖ്യ, ആഖ്യാതങ്ങൾ എന്ന വിഭാഗം. എന്നാൽ സമാനാധികരണവിധിയിലെ ഉദ്ദേശ്യത്തെയേ ആഖ്യയെന്നു പറയാവൂ. വ്യധികരണവിധിയിലെ ഉദ്ദേശ്യത്തെ ആഖ്യയെന്നു പറയാറില്ല. നിർദ്ദേശികാവിഭക്തിയിലേ ആഖ്യ ഇരിക്കയുള്ളൂ; ഉദ്ദേശ്യം ഉദ്ദേശികാദികളിലും വരും എന്നു ഭേദമുള്ളൂ. വിശേഷ്യമായ നാമത്തെ മാത്രം ആണു ഉദ്ദേശ്യം എന്നു പറക; ആഖ്യ ആകട്ടെ വിശേഷണവിശിഷ്ടമായ കർത്തൃവാചകമാകുന്നു. ആഖ്യ ആഖ്യാതമെന്ന വിഭാഗം വ്യാകരണത്തിനു പ്രത്യേകമായുള്ളതാണ്; ഉദ്ദേശ്യവിധേയവിഭാഗം സർവ്വശാസ്ത്രസാധാരണമാകുന്നു. വിശേഷണാംശം വിട്ടിട്ടുള്ള ആഖ്യ അല്ലെങ്കിൽ ഉദ്ദേശ്യം അല്ലെങ്കിൽ അനുവാദ്യം എന്നുപറയുന്നതു വാക്യത്തിന്റെ കർത്താവു തന്നെ; വിശേഷണാംശം വിട്ടിട്ടുള്ള ആഖ്യാതം അല്ലെങ്കിൽ വിധേയം ക്രിയാപദം തന്നെ. ആ പക്ഷത്തിലത്രേ കർത്താ ക്രിയാപദം എന്ന പേരുകളെ ആണുപയോഗിച്ചിരിക്കുന്നതു്. ഉദ്ദേശ്യത്തിനു അനുവാദ്യമെന്നും പേരുണ്ടു്.

ങ്ങളും നാമംപോലെ കർത്താവു മുതലായ കാരകങ്ങളായി വരുന്നതിനാലാണ് 'നാമസദൃശമായ മറ്റൊന്ന്' എന്നു പറഞ്ഞത്.

ഉദാ—പശു പുല്ലു തിന്നുന്നു —നാമം
അവൻ പുസ്തകം വായിക്കുന്നു —സർവനാമം
ഭൂമി ചലിക്കുന്നതു യഥാർത്ഥമാണ് —വാക്യം

ഇവിടെ 'പശു' 'അവൻ' 'ഭൂമി ചലിക്കുന്നതു' എന്നിവ കർത്താക്കളാകുന്നു.

ആഖ്യാതമായി വരുന്നതു് ക്രിയയുടെ മുറ്റുവിന രൂപമാകുന്നു.

ഉദാ—ഉപാധികൾ സ്വീകരിക്കുന്നു
കുട്ടികൾ കള്ളം പറയരുത്
ഈശ്വരൻ നമ്മെ തുണയ്ക്കട്ടെ —ഇത്യാദി.

ക്രിയകളുടെ നടുവിനയെച്ചരൂപം ആഖ്യയായിട്ടും ആഖ്യാതമായിട്ടും പ്രയോഗിക്കാറുണ്ട്.

ഉദാ—ഇതരഭാഷ പഠിച്ചു ശാസ്ത്രത്തിൽ ചിന്തിയുള്ള —ആഖ്യ.
ആശ്ചര്യ! വേഷം ധരിച്ചുകഴിഞ്ഞെങ്കിൽ ഇങ്ങോട്ടു
വരികതന്നെ —ആഖ്യാതം.

164 ആഖ്യയ്ക്കും ആഖ്യാതത്തിനും ഒരുപോലെ പരിച്ഛദങ്ങൾ ചെയ്യാം. പരിച്ഛദമെന്നാൽ പരിവാരമെന്നർത്ഥമാകുന്നു. മുൻ കാണിച്ച ഉദാഹരണത്തിൽ "വീട്ടിൽ വച്ചു കളിച്ചു നടക്കയാൽ പാഠം പഠിപ്പാൻ ഇടയാകാത്ത" എന്നതു 'രാമൻ' എന്ന ആഖ്യയുടെ പരിച്ഛദമാകുന്നു. "പള്ളിക്കൂടത്തിൽ ചെന്നപ്പോൾ വാദ്ധ്യാരുടെ പ്രഹരം" എന്നതു 'ഏറ്റു' എന്ന ആഖ്യാതത്തിന്റെ പരിച്ഛദമാകുന്നു. വാസ്തവത്തിൽ, വിശേഷണപദങ്ങളെല്ലാം ഒന്നിച്ചു കൂട്ടിയതുതന്നെ പരിച്ഛദമായ്ത്തീരുന്നതു്. പേരെച്ചം നാമത്തെ വിശേഷിപ്പിക്കുന്നു; വിനയെച്ചം ക്രിയയെ വിശേഷിപ്പിക്കുന്നു.

ആഖ്യയായ കർത്താവൊഴികെ ശേഷം കാരകങ്ങളെല്ലാം ക്രിയയുടെ വിശേഷണങ്ങളാകുന്നു. ഗതിയും അപ്രകാരം തന്നെ. സംബന്ധികയും, 'ഉള്ള' എന്ന വിഭക്ത്യാഭാസവും നാമത്തെ വിശേഷിപ്പിക്കുന്നു.

ഉദാ—രാമന്റെ അച്ഛൻ വന്നു
ജലത്തിലെ പോളകൾ ചലിക്കുന്നു

ഉദാ—ഹനുമാൻ സീതയെ കണ്ടു
ഹനുമാൻ കണ്ടു സീതയെ
സീതയെ ഹനുമാൻ കണ്ടു
സീതയെ കണ്ടു ഹനുമാൻ
കണ്ടു സീതയെ ഹനുമാൻ
കണ്ടു ഹനുമാൻ സീതയെ

എന്നാൽ, പ്രാധാന്യത്തിനുവേണ്ടി കർത്തൃകർമ്മക്രിയാദികളിലൊന്നിനെ ആദ്യം പ്രയോഗിക്കാറുണ്ടു്.

ഉദാ—കണ്ടിതോ കണ്ടേനഹം ദേവിയെ— അദ്ധ്യാ. രാ.
രാക്ഷസനായകി ഉഗ്രതരമശേഷം— വേ. പൃ.

എങ്കിലും ചില പദങ്ങൾക്കു പൌർവ്വാപര്യനിയമമുണ്ടു്. ഗതി ഏതു വിഭക്തിയുടെ അർത്ഥത്തെ * വിളക്കുന്നുവോ ആ വിഭക്തിക്കടുത്തു പിന്നാലെ തന്നെ പ്രയോഗിക്കണം.

ഉദാ—വടികൊണ്ടടിച്ചു

പ്രാക് പ്രയോഗത്തിനും അന്ത്യപ്രയോഗത്തിനും ഉള്ള പൌർവ്വാപര്യം അവയുടെ അർത്ഥത്തിനു അനുരൂപമാകുന്നു. വിശേഷണം ഏതു മാതിരിയായിരുന്നാലും താൻ വിശേഷിപ്പിക്കുന്ന വിശേഷ്യത്തിന്റെ മുമ്പിൽ നിൽക്കണം എന്നാണു പതിവ്.

ഉദാ—ആ കറുത്ത കാള ചത്തുപോയി
വേഗം പറഞ്ഞിട്ടു

139. A. ലിംഗം പുരുഷൻ വചനം എന്നു ഈ മൂന്നും പ്രയോഗിക്കുന്നപക്ഷം കർത്താവിനും ക്രിയയ്ക്കും യോജിപ്പിരിക്കണം.

ഉദാ—ഞാൻ വന്നേൻ — ഞങ്ങൾ വന്നോം
നീ വന്നായ് — നിങ്ങൾ വന്നീർ
അവൻ വന്നാൻ, അവൾ വന്നാൾ } — അവർ വന്നാർ

B. വിശേഷണവും വിശേഷ്യവുമായി നിൽക്കുന്ന നാമങ്ങൾക്കും ലിംഗവചനങ്ങളിൽ പൊരുത്തം വേണം.

ഉദാ—കിഴവൻ ശങ്കരൻ
മടിച്ചിയായ സ്ത്രീ
മടിയന്മാരായ പുത്രന്മാർ
മടിയരായ പുത്രർ

C. സർവ്വനാമത്തിനും അതു പരാമർശിക്കുന്ന നാമത്തിനും തമ്മിൽ പൊരുത്തം വേണം.

---

* ഗതി ഒരു നാമത്തെ കീഴടക്കി അതിന്റെ അർത്ഥത്തിൽ ഭേദം ചെയ്യുന്നതിനു 'വിളക്കുക' എന്നു പേർ.

# യോജന അല്ലെങ്കിൽ അന്വയം

171. പല ജാതികളിലുമുള്ള പുഷ്പങ്ങളെ ഒരു ചരടിൽ കോൎത്തു ഒരു പൂമാല ചമെക്കുംപോലെ പല ഇനങ്ങളിലുമുള്ള പദങ്ങളെ സന്ധിയാൽ ഇരുപുറവും കൂട്ടിച്ചേൎത്തു് ഒററയായ് തോന്നത്തക്ക നിലയിൽ ഒരു ശബ്ദപ്രവാഹത്തെ നാം ഉച്ചരിക്കുന്നുണ്ടു്. ഇങ്ങനെ പ്രവാഹരൂപമായി കേൾക്കുന്ന ശബ്ദപരമ്പരെക്കു സംഹിതയെന്നു പേർ. സംഹിത വൃത്തവ്യവസ്ഥയുള്ള പദ്യങ്ങളിലും പാട്ടുകളിലുമേ അധികം പ്രധാനമായി തെളിച്ചു കാണൂ. ഗദ്യരൂപവാക്യങ്ങളിൽ പ്രായേണ സന്ധി വിവക്ഷിക്കാറില്ലാത്തതിനാൽ സംഹിതെക്കു് ശൈഥില്യം കാണും. അതിനാൽ ഒരു വാക്യം കേട്ടാൽ അതിലെ പദങ്ങളെ സന്ധിബന്ധങ്ങളിൽ നിന്നു വേർപെടുത്തുകയാകുന്നു വൈയാകരണൻ ആദ്യം ചെയ്യേണ്ടുന്ന പ്രവൃത്തി. ഈ ക്രിയെക്കു പദച്ഛേദമെന്നു പേർ.

ഉദാഹരണം:—



സംഹിത.

"ചെറുപ്പകാലങ്ങളിലുള്ള ശീലം
മറക്കുമോ മാനുഷനുള്ള കാലം?"

പദച്ഛേദം.

ചെറുപ്പകാലങ്ങളിൽ, ഉള്ള, ശീലം, മറക്കും, ഓ, മാനുഷൻ, ഉള്ള, കാലം.

പദച്ഛേദം ചെയ്താൽ പിന്നീടു പദങ്ങളെ തരംതിരിക്കണം; അതായതു്, നാമമൊ ഭേദകമൊ ക്രിയയൊ നിപാതമൊ എന്നു വ്യവസ്ഥപ്പെടുത്തി നാമമെങ്കിൽ അതിന്റെ വിഭക്തി; ക്രിയയെങ്കിൽ അതിന്റെ അംഗാംഗിഭാവകാലപ്രകാരാദി; ഇത്യാദി വിചാരണ ചെയ്കയാകുന്നു. ഇതിനു *ജാതിവിഭാഗം* എന്നു പേർ. ഇതിനുശേഷം പദങ്ങളുടെ അന്യോന്യാകാംക്ഷയെ വിവരിച്ചു കാണിക്കണം. ഈ ക്രിയെക്കു *അന്വയം* എന്നു പേർ. അന്വയം അറിയുന്നതോടുകൂടി വാക്യത്തിന്റെ അൎത്ഥബോധവും ഉണ്ടാവുന്നു. മുൻകാണിച്ച ഉദാഹരണപാദങ്ങളിലെ ജാതിവിഭാഗവും അന്വയവും:—

ചെറുപ്പകാലങ്ങളിൽ—രൂപകസമാസം: സാമാന്യനാമം: നപുംസകം: ആധാരിക: ബഹു: 'ഉള്ള' എന്നതിനെ ആശ്രയിച്ചിരിക്കുന്നു.

ഉള്ള—അംഗക്രിയ: ഉള്ളിന്റെ പേരെച്ചം; നാമലിംഗം: ശീലത്തിന്റെ അംഗം.

ശീലം—ഗുണനാമം; നപും: വൃപ്തപ്രതിഗ്രാഹിക: ഏക: മറക്കം എന്ന ക്രിയയുടെ കർമ്മം.

മറക്കം—അംഗക്രിയ: ഭാവി: അലിംഗപുരുഷവാചകം 'മാനുഷൻ' എന്നതിന്റെ ആഖ്യാതം.

ഓ—ചോദ്യനിപാതം: മറക്കം എന്ന ക്രിയയെ ചോദ്യരൂപമാക്കുന്നു.

മാനുഷൻ—സാമാന്യനാമം: പുല്ലിം: നിർദ്ദേശിക: ഏക: 'മറക്കം' എന്നതിന്റെ കർത്താവു്.

ഉള്ള—അംഗക്രിയ: ഉള്ളിന്റെ പേരെച്ചം; നാമലിംഗം: കാലത്തിന്റെ അംഗം.

കാലം—സാമാന്യനാമം; നപും; വൃപ്താധാരിക: ഏക; 'മറക്കം' എന്ന ക്രിയയിൽ ചേരുന്നു.

മേൽ കാണിച്ചപ്രകാരം ഒരു വാക്യത്തിലെ പദങ്ങൾക്കു ജാതിവിഭാഗവും അന്വയവും കാണിക്കുന്ന സമ്പ്രദായത്തിനു 'വ്യാകരിപ്പ്' എന്നു ഒരു പേർ പറയാറുണ്ടു്. വ്യാകരിപ്പിനു വിശേഷാൽ ഉദാഹരണങ്ങൾ—



## വ്യാകരിപ്പ്

൧. ഈ പ്രസ്താവനയിൽ ഇത്രമാത്രമല്ലാതെ എനിക്കു മറ്റൊന്നും പ്രസ്താവിക്കാനുള്ളതായി തോന്നുന്നില്ല.

1) ഈ—സർവ്വനാമം, വിശേഷകം, 'പ്രസ്താവനയിൽ' എന്നതിനെ ചൂണ്ടിക്കാണിക്കുന്നു.

2) പ്രസ്താവനയിൽ—A ക്രിയാനാമം B നപുംസകലിംഗം ആധാരികൈകവ:, 'പ്രസ്താവിക്കാൻ' എന്ന ക്രിയയിൽ അന്വയിക്കുന്നു.

3) ഇത്രമാത്രം—പരിമാണികമായി നാമമായുപയോഗിക്കപ്പെട്ടതു്, 'അല്ലാതെ' എന്ന വിനയെച്ചത്തിന്റെ കർത്താ.

4) അല്ലാതെ—'അല്ല' എന്ന നിഷേധക്രിയയുടെ മുൻവിനയെച്ചം, തൻവിനയെച്ചത്തിന്റെ സ്ഥാനത്തിൽ ഉപയോഗിക്കപ്പെട്ടതു്, 'ഇത്രമാത്രം' എന്ന കർത്താവിൽ അന്വയിക്കുന്നു.

5) എനിക്കു—ഉ: സർവ്വനാമം, സാധാരണലിംഗം (ഇവിടെ പുല്ലിംഗം) സംബന്ധികൈകവ: 'തോന്നുന്നില്ല' എന്ന ക്രിയയുടെ സാക്ഷി.

6) മറ്റു—സർവ്വനാമം, അവ്യാത്മകം (ഇവിടെ സർവ്വനാമികഭേദകമായി പ്രയോഗിക്കപ്പെട്ടിരിക്കുന്നു), 'ഒന്നും' എന്നതിന്റെ വിശേഷണം.

ഉപയോഗിച്ചു അന്വയത്തിൽ സന്ദേഹത്തിനു ഇടകൊടുക്കാതെ സൂക്ഷിക്കുക എന്ന സമ്പ്രദായം ഇംഗ്ലീഷിൽനിന്നു നാം ഗ്രഹിച്ചിട്ടുള്ള ഒരു ഉപായമാകുന്നു. ഭാഷയിൽ ഇതേവരെ ഇതു നടപ്പായിക്കഴിഞ്ഞിട്ടില്ല. സംഹിതയുടെ അത്യാവശ്യമായ ബാഹുല്യം നിമിത്തം സംസ്കൃതത്തിൽ ചിഹ്നനം ഏർപ്പെടുത്തുന്നതിനു വളരെ അസൌകര്യങ്ങളുണ്ട്; എങ്കിലും ബോംബായിലും മറ്റും അച്ചിട്ട സംസ്കൃതപുസ്തകങ്ങളിൽ ഈയിടെ ചിഹ്നനസമ്പ്രദായം ഉപയോഗിച്ചുകാണുന്നുണ്ട്. ഭാഷയിൽ ഏറെ സൌകര്യക്കുറവു കൂടാതെ അടയാളങ്ങളെ ഉപയോഗിക്കാവുന്നതിനാൽ അച്ചുക്കൂടക്കാർ ഇനിയെങ്കിലും ഈ വിഷയത്തിൽ ദൃഷ്ടിവെക്കേണ്ടതാകുന്നു.—

ചിഹ്നങ്ങളാവിതു:—

(൧) അങ്കുശം. (,)-ഇതു് ഒരു അല്പമായ നിറുത്തലിനെ കുറിക്കുന്നു. വായിക്കുന്ന സമയം ഒരു തോട്ടിയിട്ടു് ഞെക്കിയാലെന്നപോലെ നിരർഗ്ഗളമായി പായുന്ന സ്വരം ഒന്നു തടയണം എന്നു ഈ ചിഹ്നം കാണിക്കുന്നു.

(൨) ബിന്ദു. (.)-നിശ്ശേഷമായി നിറുത്തേണ്ടുന്ന ദിക്കിലാണ് ഇതിനെ ഉപയോഗിക്കേണ്ടുന്നതു്. എല്ലാ പ്രധാനവാക്യങ്ങളുടെയും അവസാനത്തിൽ ഈ അടയാളമിടണം.

(൩) രോധിനി. (;) ഇതിനെ അല്പവിരാമങ്ങളിൽ ഉപയോഗിക്കണം. മഹാവാക്യങ്ങളിൽ ഉള്ള ഉപവാക്യങ്ങളെ വേർതിരിക്കയും മറ്റുമാണു ഇതിന്റെ കൃത്യം.

(൪) ഭിത്തിക. (:)-ഇതു ഒരു ഇടഭിത്തിപോലെ സമനിലയിലുള്ള രണ്ടു ഭാഗങ്ങളെ വേർപെടുത്തുന്നു.

(൫) വലയം. ()-ഇതു ഒരു വാക്യത്തെയോ വാക്യഖണ്ഡത്തെയോ പദത്തെയോ മറെറാന്നിന്റെ മദ്ധ്യേ അതിനോടു വ്യാകരണസമ്മതമായ സംബന്ധംകൂടാതെ ചേർക്കുന്നു. ഇതിനു അകത്തുവരുന്ന ഭാഗത്തിനു ഗർഭവാക്യം എന്നു പേർചെയ്യാം.

(൬) കോഷ്ഠം. [ ]-ഇതു വലയംപോലെ തന്നെ. ഗർഭവാക്യത്തിനകത്തു വേറെ ഗർഭവാക്യം വരുന്ന ദിക്കിലും മറ്റും ഉപയോഗം.

(൭) ഉദ്ധരണി. “ ” ഇതു ഗ്രന്ഥകർത്താവിന്റെ വാക്കുകളിൽനിന്നു വേറെയുള്ളവരുടെ വാക്കുകളെ തിരിച്ചുകാണിക്കുന്നു. ഇതിനെ ഒറ്റയായിട്ടും ഉപയോഗിക്കാം.

(൯) കാകു. (?) ഇ ചോദ്യത്തെ കാണിക്കുന്നു.

(൧൦) വിക്ഷേപണി. (!) ഇതു വിസ്മയം മുതലായ ചിത്തവിക്ഷേപങ്ങളെ സൂചിപ്പിക്കുന്നു. വ്യാക്ഷേപങ്ങളുടെയും സംബോധനയുടെയും പിന്നിൽ ഇതു ചേൎക്കണം.

(൧൧) ശൃംഖല. (-)- ഇതു ഒരു പദത്തെ രണ്ടു വരികളിലായി മുറിച്ചു എഴുതേണ്ടിവന്നാൽ ഒന്നാം വരിയുടെ ഒടുവിൽ ചെയ്യേണ്ടതു്. ഒരു ചങ്ങല ഇട്ടു പൂട്ടിയതുപോലെ പദത്തിന്റെ രണ്ടു ഭാഗങ്ങളെയും ഇതു ഘടിക്കുന്നു. സമാസമദ്ധ്യത്തിലും മറ്റും ഇതിനെ ഉപയോഗിക്കാം.

(൧൨) രേഖ (—)- സംക്ഷേപിച്ചു പറഞ്ഞതിനെ വിവരിക്കുന്ന എന്നും മറ്റും ഇതു കുറിക്കുന്നു.

(൧൩) വിശ്ലേഷം. (')- ഇതാകട്ടെ താഴന്ന വരിയുടെ മുകളിൽ ചേൎക്കേണ്ടതു്. അതു അൎദ്ധാക്ഷരത്തിന്റെ മുമ്പും പിമ്പും ചില അക്ഷരങ്ങൾ ലോപിച്ചുപോയിട്ടുണ്ടു്; അതിനാൽ വാസ്തവത്തിൽ ഇവയ്ക്കു തമ്മിൽ ഇല്ലാത്ത വേർപാടിനെ സൂചിപ്പിക്കുന്നു.

ഉദാ:— നില്ലു് ഞാനൊന്നുവന്നു— കേട്ടോളൂ=കേട്ടുകൊള്ളൂ— ഇത്യാദി.

(൧൪.) പ്രശ്ലേഷം (ʃ)- ഇതു സംസ്കൃതത്തിലെ ചിഹ്നമാകുന്നു. അ-ഉ- ഇത്യാദികളെ അധികം നീട്ടണമെന്നു കാണിക്കുന്നു. ഉദാ: രാമാ (ʃ) സ്ത്രീ=രാമാസ്ത്രീ.

# നിരുക്തകാണ്ഡം

## ശബ്ദോൽപത്തിപ്രകരണം

—(൧)—

മലയാളം ദ്രാവിഡകുടുംബത്തിൽ ചേർന്ന ഒരു ഭാഷയാകുന്നു. ഈ കുടുംബത്തിൽ മലയാളത്തിനു പുറമേ തമിഴ്, തെലുങ്ക്, കർണ്ണാടകം, തുളു എന്നു നാലു പ്രധാനഭാഷകളുണ്ട്. ഇവയിൽവെച്ചു മലയാളത്തിനു തമിഴിനോടാണ് അധികം ചേർച്ച. പഴയ മലയാളത്തിൽ ഉള്ള കൃതികൾ തമിഴിൽനിന്നു ഏറെ വ്യത്യാസം ഇല്ലാത്തവതന്നെ എന്നു പറയാം. തമിഴിനോടുള്ള ഈ അധികമായ ചേർച്ചനിമിത്തം മലയാളത്തെ ചിലർ തമിഴിന്റെ ഒരു ഉപഭാഷയായിട്ടാകുന്നു ഗണിക്കാറുണ്ട്. ആദികാലത്തെ കവികൾ തങ്ങളുടെ കൃതികളിൽ തമിഴ്പദങ്ങളേയും രൂപങ്ങളേയും ധാരാളം പ്രയോഗിച്ചിരുന്നു. മലയാളികൾക്കു തമിഴരോടുള്ള സംസർഗ്ഗം ചുരുങ്ങുകയും മലയാളികൾക്കുള്ള സംസ്കൃതവിദ്യാഭ്യാസം പ്രബലപ്പെടുകയും ചെയ്തതോടുകൂടി മലയാളഭാഷയിൽ വളരെ ഭേദഗതികൾ സംഭവിച്ചു. ക്രിയാപദങ്ങളിലെ ലിംഗപുരുഷവചനപ്രത്യയങ്ങൾ ക്രമേണ കളഞ്ഞു; സംസ്കൃതപദങ്ങളെ കവികൾ ധാരാളം ഉപയോഗിച്ചുതുടങ്ങി; സംസ്കൃതപദങ്ങളിലുള്ള അതിഖര-മൃദു-ഘോഷ-ഊഷ്മവർണ്ണങ്ങളെ ദുഷിപ്പിക്കുന്നതിനു തമിഴിലെ അക്ഷരമാല മതിയാകാതെ വന്നതിനാൽ സംസ്കൃതത്തിലെ അക്ഷരമാലയെത്തന്നെ മലയാളത്തിലേക്കു സ്വീകരിച്ചു; കവിതകളെല്ലാം സംസ്കൃതം ഇടകലർന്ന മണിപ്രവാളമായിച്ചമഞ്ഞു; അക്ഷരവ്യക്തിയില്ലാത്ത ഭാഷയെന്നു തമിഴിന്റെനേരെ ഒരു വെറുപ്പും തുടങ്ങി. ഈവിധം പണ്ടു തമിഴിനുണ്ടായിരുന്ന സ്ഥാനം ക്രമേണ സംസ്കൃതത്താൽ ആക്രമിക്കപ്പെട്ടു. എങ്കിലും മലയാളവ്യാകരണം ഇന്നും തമിഴ്വ്യാകരണത്തെയല്ലാതെ സംസ്കൃതവ്യാകരണത്തെ ഒട്ടും ബാധിക്കുന്നില്ല. മണിപ്രവാളകവികൾ ആവശ്യമുണ്ടായിട്ടും ഇല്ലാഞ്ഞിട്ടും സംസ്കൃതപദങ്ങളെ സ്വകൃതികളിൽ കോരിവാരിച്ചൊരിഞ്ഞിട്ടുണ്ടെങ്കിലും ആ പദങ്ങളുടെ രൂപനിഷ്പത്തിക്രമമെല്ലാം തമിഴ്മുറകളെത്തന്നെ അനുസരിക്കുന്നു. സംസ്കൃതത്തിന്റെ ആക്രമം മലയാളഭാഷയുടെ നിഘണ്ടുവിനെ അല്ലാതെ വ്യാകരണത്തെ ഇതേവരെ ബാധിച്ചിട്ടില്ലെന്നു തന്നെ പറയാം. 'ആ നൈഷധനോട്' എന്നതിനു പകരം 'അവനോ

ട്ട് നൈഷധനോട്” എന്ന സംസ്കൃതരീതി (തേന നൈഷധേന) അനുസരിച്ചു വിശേഷണങ്ങൾക്കു വിശേഷ്യത്തോടു ലിംഗവിഭക്തിവചനങ്ങളിൽ പൊരുത്തം ചെയ്വാൻ ചില കവികൾ ആരംഭിച്ചുനോക്കിയതു ഫലപ്പെട്ടില്ല. അതിനാൽ സ്ഥൂലദൃഷ്ടിയിൽ മലയാളത്തിലെ സംസ്കൃതപദാധിക്യം കണ്ടു് ഈ ഭാഷ സംസ്കൃതത്തിന്റെ ഒരു ഉപഭാഷയാണെന്നു ഭ്രമിച്ചുപോകരുതു്.

മലയാളത്തിലെ ശബ്ദങ്ങളെ ആഗമം പ്രമാണിച്ചു രണ്ടുവകയായിപ്പിരിക്കാം. (൧) തമിഴ്, തെലുങ്ക മുതലായ * സ്വസൃഭാഷകളിൽനിന്നു എടുക്കപ്പെട്ടവ ആയൊ അവയോടു സമം തനിക്കു ലഭിച്ചിട്ടുള്ള പൊതുസ്വത്തായൊ ഉള്ള ശബ്ദങ്ങൾ *ആഭ്യന്തരങ്ങൾ*. (൨) ദ്രാവിഡകുടുംബത്തിനു പുറമെ ഉള്ള സംസ്കൃതം, ഇംഗ്ലീഷു, അറബി മുതലായ വൈദേശികഭാഷകളിൽനിന്നു സ്വീകരിക്കപ്പെട്ടവ *ബാഹ്യങ്ങൾ*. ഈ രണ്ടുവക ചൊന്നതിൽ ആഭ്യന്തരം എന്ന ഒന്നാമത്തതിനു *സ്വന്തം, സാധാരണം, ദേശ്യം* എന്ന മൂന്നു ഉൾപ്പിരിവുകളുണ്ടു്. (൧) മററു ദ്രാവിഡഭാഷകളിൽ കാണാതെ മലയാളത്തിൽ മാത്രം നടപ്പുള്ള ശബ്ദങ്ങൾ സ്വന്തം. (൨) പൊതുസ്വത്തായി മററു ദ്രാവിഡഭാഷകളിലും തുല്യമായുള്ളവ സാധാരണം. (൩) മലയാളത്തിൽ തന്നെ ചില ദേശങ്ങളിൽ മാത്രം നടപ്പുള്ളവ ദേശ്യം. ബാഹ്യം എന്ന രണ്ടാമത്തതിനും രണ്ടു ഉൾപ്പിരിവുകളുണ്ടു്. (൧) വർണ്ണങ്ങൾക്കു ഭേദമൊന്നും ചെയ്യാതെ മൂലഭാഷയിൽ ഇരിക്കുന്നതുപോലെ തന്നെ എടുക്കപ്പെടുന്നതു *തത്സമം*. (൨) മൂലഭാഷയിൽനിന്നു എടുത്തു സ്വഭാഷാരീതി അനുസരിച്ചു അക്ഷരങ്ങൾക്കു വികാരം വരുത്തീട്ടുള്ളതു *തത്ഭവം*. തത്ഭവത്തിനു വീണ്ടും രണ്ടു വിഭാഗം ആവശ്യമുണ്ടു്. മൂലഭാഷയിലുമുള്ള രൂപം *പ്രകൃതി*. പ്രസ്തുതഭാഷയിൽ ഭേദപ്പെടുത്തീട്ടുള്ള രൂപം *വികൃതി*. ഈ വിഭാഗങ്ങളെ എല്ലാം താഴെ കാണിക്കുന്ന പട്ടിക സംക്ഷേപിക്കുന്നു—

1. ആഭ്യന്തരം
   - (1) സ്വന്തം
   - (2) സാധാരണം
   - (3) ദേശ്യം
2. ബാഹ്യം
   - (1) തത്സമം
   - (2) തത്ഭവം
     - (a) പ്രകൃതി.
     - (b) വികൃതി.

* സ്വസൃഭാഷകൾ=Sister languages.

